# അഷ്ടാവക്രഗീത

## (അർത്ഥസഹിതം)



http://malayalamebooks.org

# ആമുഖം

ഉപനിഷത്പ്രതിപാദ്യമായ ആത്മജ്ഞാനത്തെ പ്രാപിച്ച് ഈ ലോകത്തിൽ ജീവിച്ചിരിക്കുമ്പോള് തന്നെ മോക്ഷസുഖ മനുഭവിക്കുന്നതെങ്ങനെയെന്ന് വിവരിക്കുന്ന പല ഗീതകളുമുണ്ട്. ശ്രീമദ് ഭഗവദ്ഗീതയാണ് അതിൽ ഏറ്റവും പ്രസിദ്ധം. അതുപോലെയുള്ള മറ്റൊരു ഗീതയാണ് അഷ്ടാവക്രഗീത അഥവാ അഷ്ടാവക്രസംഹിത.

അഷ്ടാവക്രമുനിയും ജനകമഹാരാജാവും തമ്മിലുള്ള സംവാദത്തിന്റെ രൂപത്തിലാണ് ഇതിൽ വേദാന്തശാസ്ത്രം പ്രതിപാദിച്ചിരിക്കുന്നത്. വേദാന്ത ശാസ്ത്രചർച്ചയേക്കാള് അദ്വൈതാനുഭൂതിയ്ക്കാണ് അഷ്ടാവക്ര ഗീതയിൽ മുൻതൂക്കം. ഭഗവദ്ഗീതയെ അപേക്ഷിച്ച് ഇതിലെ പ്രതിപാദനശൈലി കൂടുതൽ സരളവും, ഋജുവുമാണ്.

**അഷ്ടാവക്രമുനി**

ജനകസദസ്സിൽവച്ച് അഷ്ടാവക്രമുനി വരുണപുത്രനായ വന്ദിയുമായി ചെയ്ത ബ്രഹ്മവാദം മഹാഭാരതത്തിൽ ആരണ്യപർവത്തിലെ തീർഥയാത്രാപർവത്തിൽ (132-134 അധ്യായങ്ങൾ) അഷ്ടാവക്രീയം എന്ന പേരിൽ ചേർത്തിട്ടുണ്ട്. കഹോഡൻ എന്നൊരു ബ്രഹ്മജ്ഞാനിയായ ബ്രാഹ്മണന് തന്റെ ആചാര്യനായ ഉദ്ദാലകന്റെ മകൾ സുജാതയെ വിവാഹം ചെയ്തു. അവൾ ഗർഭിണിയായി. എപ്പോഴും ധ്യാനനിരതനാ യിരുന്ന കഹോഡൻ ഭാര്യയെപ്പറ്റി നിർവിചാരനായി

കഴിഞ്ഞുകൂടി. ഗർഭസ്ഥനായ ശിശു ഈ അനാസ്ഥയെച്ചൊല്ലി അച്ഛനെ പഴിച്ചു. കഹോഡൻ കുപിതനായി, 'വയറ്റിൽ കിടന്ന് ഇത്രത്തോളം പറഞ്ഞ നീ എട്ടുവളവുകളോടുകൂടി ജനിക്കും' എന്നു ശപിച്ചു. പിതാവ് വേദോച്ചാരണത്തിൽ അശുദ്ധപാഠം ചൊല്ലുന്നതുകേട്ട് ഗർഭസ്ഥനായ ശിശു പരിഹസിച്ചു ചിരിച്ചതിനാൽ കുപിതനായാണ് ഈ ശാപം നല്കപ്പെട്ടതെന്നു മറ്റൊരു ഐതിഹ്യം പ്രസ്താവിക്കുന്നു. മഹാഭാരതത്തിൽ പറയുന്നത് രാത്രിയിൽ വേദാധ്യയനം ചെയ്തതിന് അച്ഛനെ മകൻ പരിഹസിച്ചു എന്നാണ്. ഭാര്യയ്ക്കു ഗർഭം തികഞ്ഞപ്പോള് ധനം തേടി കഹോഡൻ ജനകരാജാവിന്റെ യാഗത്തില് സംബന്ധിക്കാൻ പോയി. അവിടെവച്ച് വന്ദി എന്നൊരു പണ്ഡിതനോടു വാഗ്വാദത്തിൽ തോറ്റു. തത്സംബന്ധമായി നിശ്ചയിച്ചിരുന്ന വ്യവസ്ഥപ്രകാരം കഹോഡൻ വെള്ളത്തില് ആഴ്ത്തപ്പെട്ടു.

സുജാത പ്രസവിച്ച ശിശു പിതൃശാപം മൂലം എട്ടു വളവുകളോടുകൂടിയാണ് ജനിച്ചത്. അതിനാൽ അഷ്ടാവക്രനെന്നു പേരുകിട്ടി. പന്ത്രണ്ടു വയസ്സായപ്പോൾ പിതാവിനു നേരിട്ട അപമൃത്യുവെപ്പറ്റി അറിഞ്ഞു. തന്റെ അമ്മാവനായ ശ്വേതകേതുവിനോടൊന്നിച്ചു മിഥിലയിലെത്തി, അച്ഛനെ തോല്പിച്ച വന്ദിയെ വാദപ്രതിവാദത്തില് ജയിച്ചു. വ്യവസ്ഥപ്രകാരം തോറ്റയാളെ വെള്ളത്തിൽ മുക്കണമെന്നു രാജാവിനോടാവശ്യപ്പെട്ടു. തത്സമയം താൻ വരുണന്റെ പുത്രനാണെന്നും വരുണൻ നടത്തുന്ന ഒരു യാഗത്തിനു ബ്രാഹ്മണരെ എത്തിച്ചുകൊടുക്കാൻവേണ്ടിയാണ് അവരെ വാദത്തിൽ തോല്പിച്ച് വെള്ളത്തില് മുക്കിയതെന്നും അവരെല്ലാം ജീവനോടുകൂടി ഇരിക്കുന്നുണ്ടെന്നും വന്ദി

വെളിപ്പെടുത്തി. ജലഗർഭത്തിൽനിന്നും കഹോഡനെ തിരികെ വരുത്തി. അഷ്ടാവക്രൻ പിതാവിന്റെ നിർദേശപ്രകാരം സമംഗ എന്ന പുണ്യതീർഥത്തില് മുങ്ങിക്കുളിച്ചതോടെ വളവുകള് എല്ലാം പോയി സുഭഗനായിത്തീരുകയും പിന്നീട് സുപ്രഭയെന്നൊരു മുനിപുത്രിയെ വിവാഹം കഴിക്കുകയും ചെയ്തു.

വിഷ്ണുപുരാണത്തിൽ അഷ്ടാവക്രനെപ്പറ്റി വേറൊരു കഥ പറഞ്ഞുകാണുന്നു. വെള്ളത്തിൽനിന്നു തപസ്സു ചെയ്യുമ്പോള് ചില ദേവസ്ത്രീകൾ അദ്ദേഹത്തെ കണ്ടു പൂജിച്ചു. സന്തുഷ്ടനായി എന്തെങ്കിലും വരം ചോദിച്ചുകൊള്ളുവാൻ അഷ്ടാവക്രന് അവരോടു പറഞ്ഞു. അത്യുത്തമനായ പുരുഷനെ ഭർത്താവായി ലഭിക്കണമെന്നവരമാണ് അവർ ചോദിച്ചത്. കരയ്ക്കു കയറി തന്നെത്തന്നെ സ്വീകരിച്ചുകൊള്ളാൻ അദ്ദേഹം നിർദേശിച്ചു. തന്റെ വൈരൂപ്യവും വക്രതയും കണ്ട് അവർ ചിരിച്ചപ്പോള് മുനി ക്രുദ്ധനായി, വരം ലഭിച്ചശേഷം അവർ കള്ളന്മാരുടെ കൈയിൽ അകപ്പെടുമെന്നു ശപിച്ചു. തന്നെ പരിഹസിച്ച ദേവസ്ത്രീകൾ മനുഷ്യസ്ത്രീകളായിത്തീരട്ടെ എന്നു ഇദ്ദേഹം ശപിച്ചുവെന്നും അവരാണ് ഗോപസ്ത്രീകളായി പിന്നീട് ജനിച്ചതെന്നും കഥയുണ്ട്.

**അഷ്ടാവക്രഗീതയുടെ ഉദ്ഭവത്തിനെക്കുറിച്ചുള്ള ഐതിഹ്യ കഥ:**

ഒരിക്കൽ ജനകമഹാരാജാവ് നിദ്രയിലാണ്ടിരിക്കെ താന് ഒരു യാചകനായി ദാരിദ്യദുഃഖമനുഭവിക്കുന്നതായുള്ള സ്വപ്നം കണ്ടിട്ട് ഞെട്ടിയുണർന്നു. പെട്ടെന്ന് അദ്ദേഹത്തിന്റെ മനസ്സിൽ

ഒരു സംശയമുദിച്ചു, "സ്വപ്നത്തിൽ ഞാന് ഒരു യാചക നായിരുന്നു. എന്നാൽ ഇപ്പോള് ഞാന് ഒരു രാജാവാണ്. സ്വപ്നവേളയില് ഞാന് യാചകനാണെന്നത് സത്യമായി അനുഭവപ്പെട്ടു. ഇപ്പോൾ ഞാന് രാജാവാണെന്നുള്ളതും സത്യമായി അനുഭവപ്പെടുന്നു. ഇവയിലേതാണ് യഥാർഥത്തിൽ സത്യമായിട്ടുള്ളത്?".

അദ്ദേഹം ഈ സംശയം തന്റെ മന്ത്രിമാരോടും, രാജസദസ്സിലെ സകല വിദ്വാന്മാരോടും ചോദിച്ചു. അവർക്കാർക്കും തന്നെ ഇതിന് തൃപ്തികരമായ ഉത്തരം നൽകാന് കഴിഞ്ഞില്ല. ഇങ്ങനെ ജനകമഹാരാജാവ് വിഷണ്ണനായിരിക്കുമ്പോൾ അതിതേജസ്വിയായ ഒരു യുവതപസ്വി അദ്ദേഹത്തിന്റെ മുന്നിൽ വന്നെത്തി. അദ്ദേഹമായിരുന്നു വിഖ്യാതനായ അഷ്ടാവക്രമുനി. ജന്മനാ തന്നെ അദ്ദേഹത്തിന്റെ ശരീരത്തിൽ എട്ട് വളവുകളുണ്ടായിരുന്നതുകൊണ്ടാണ് അദ്ദേഹം അഷ്ടാവക്ര നെന്ന് അറിയപ്പെട്ടിരുന്നത്.

ജനകൻ മുനിയോട് ചോദിച്ചു, "മുനേ, ജാഗ്രദവസ്ഥയാണോ അതോ സ്വപ്നാവസ്ഥയാണോ സത്യമായുള്ളത്?" ജനകന്റെ ഈ സംശയം കേട്ടിട്ട് അഷ്ടാവക്രൻ ജനകനോട് പറഞ്ഞു, "രാജൻ, ഉണർന്നിരിക്കുമ്പോഴും സ്വപ്നത്തിലും അങ്ങയ്ക്കുണ്ടായ അനുഭവങ്ങൾ എല്ലാം തന്നെ മിഥ്യയാണ്. ജാഗ്രത്തും, സ്വപ്നവും ഒരു പോലെ മിഥ്യയാണ്. അങ്ങ് രാജാവോ, യാചകനോ അല്ല, അവയിൽ നിന്നെല്ലാം ഭിന്നമായ ചൈതന്യസ്വരൂപമായ ആത്മാവാണ്". ആത്മാവ് മാത്രമാണ് അദ്വിതീയമായ സത്യം."

ഇതിനെ തുടർന്ന് ജനകമഹാരാജാവും അഷ്ടാവക്രമുനിയുമായി ഉണ്ടായ സംവാദമാണ് അഷ്ടാവക്രഗീത എന്ന പേരിൽ അറിയപ്പെടുന്നത്.

**അഷ്ടാവക്രഗീതയും ശ്രീരാമകൃഷണ-വിവേകനന്ദന്മാരും**

ശ്രീമദ് വിവേകാനന്ദസ്വാമികൾ ആദ്യകാലത്ത് ശ്രീരാമകൃഷ്ണ പരമഹംസദേവനെ സന്ദർശിച്ചു കൊണ്ടിരുന്ന പ്പോൾ പലപ്പോഴും അദ്ദേഹം നരേന്ദ്രനെ (വിവേകാനന്ദസ്വാമികളുടെ പൂർവ്വനാമം) അഷ്ടാവക്രഗീത വായിക്കുവാനായി പ്രേരിപ്പി ച്ചിരുന്നുവെന്ന് വിവേകാനന്ദ സ്വാമികളുടെ ജീവചരിത്രത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ചെറുപ്പം തൊട്ടുതന്നെ ബ്രഹ്മസമാജ ത്തിലെ അനുയായി യായിരുന്ന നരേന്ദ്രന് അദ്വൈതത്തില് അഭിരുചിയില്ലാ തിരുന്നതുകൊണ്ട് അഷ്ടാവക്രഗീത വായിക്കുവാൻ മടിച്ച പ്പോൾ രാമകൃഷ്ണദേവന് "എനിക്കു വേണ്ടിയെങ്കിലും ഇതൊന്ന് ഉച്ചത്തിൽ വായിക്കൂ" എന്ന് പറഞ്ഞ് നിരവധി തവണ നരേന്ദ്രനെക്കൊണ്ട് അഷ്ടാവക്രഗീത വായിപ്പിച്ചിട്ടുള്ളതിൽ നിന്നും ഈ ഗ്രന്ഥത്തിന് എത്ര മാത്രം പ്രാധാന്യമാണ് ശ്രീരാമകൃഷ്ണദേവന് കല്പിച്ചിരുന്നതെന്ന് നമുക്ക് മനസ്സി ലാക്കാം.

വിഷയസുഖത്തിൽ വിരക്തി വന്ന ഏതൊരാൾക്കും സദ്ഗുരുവിനെ കണ്ടുമുട്ടിയാൽ പിന്നെ മറ്റു യാതൊരുപാധിയും കൂടാതെ തന്നെ താനാരാണ് എന്നറിഞ്ഞ് മുക്തി നേടാം എന്നാണ് അഷ്ടാവക്രമുനി നൽകുന്ന സന്ദേശം. സ്ത്രീപുരുഷ, ബാലവൃദ്ധാദി ഭേദമില്ലാതെ മുക്തി ഏവരുടെയും ജന്മാവകാശമാണ് എന്ന് ഈ ഗീത നമ്മെ ഉപദേശിക്കുന്നു.

മുക്തി നേടുന്നതിന് ഒരാളുടെ ജാതി, വർണ്ണം, ദേശം, മതം, എന്നിവയൊന്നും തന്നെ തടസ്സമല്ല. നിത്യമുക്തനായ ആത്മാവാണ് താൻ എന്ന് തിരിച്ചറിയുക മാത്രമേ അതിന് വേണ്ടയായിട്ടുള്ളൂ.

# ശ്രീമദ് അഷ്ടാവക്രഗീതാ

## അദ്ധ്യായം ഒന്ന്
## ആത്മോപദേശം

**ജനക ഉവാച**
**കഥം ജ്ഞാനമവാപ്നോതി കഥം മുക്തിർഭവിഷ്യതി**
**വൈരാഗ്യം ച കഥം പ്രാപ്തം ഏതദ് ബ്രൂഹി മമ പ്രഭോ 1-1**

ജനകൻ: പ്രഭോ, ഒരാൾ എങ്ങനെയാണ് ജ്ഞാനം നേടുന്നത്? മുക്തിയും വൈരാഗ്യവും സമ്പാദിക്കുന്നത് എങ്ങനെ? എനിക്ക് ഇതെല്ലാം ദയവായി ഉപദേശിച്ചാലും.

**അഷ്ടാവക്ര ഉവാച**
**മുക്തിമിച്ഛസി ചേത്താത വിഷയാൻ വിഷവത്ത്യജ**
**ക്ഷമാര്ജവദയാതോഷസത്യം പീയൂഷവദ് ഭജ 1-2**

അഷ്ടാവക്രൻ: മകനേ, നീ മുക്തി ആഗ്രഹിക്കുന്നുണ്ടെങ്കിൽ വിഷയങ്ങളെ (സുഖഭോഗവസ്തുക്കളെ) വിഷത്തെയെന്ന പോലെ ത്യജിച്ചിട്ട് ക്ഷമ, ആർജ്ജവം, ദയാ, സന്തോഷം, സത്യം എന്നിവയെ അമൃതിനെയെന്ന പോലെ സേവിക്കൂ.

**ന പൃഥ്വീ ന ജലം നാഗ്നിർന വായുർദ്യൗർന വാ ഭവാൻ**
**ഏഷാം സാക്ഷിണമാത്മാനം ചിദ്രൂപം വിദ്ധി മുക്തയേ 1-3**

നീ ഭൂമിയോ, ജലമോ, അഗ്നിയോ, വായുവോ, ആകാശമോ (പഞ്ചഭൂതങ്ങൾ) ഒന്നുമല്ല. മുക്തി നേടുന്നതിനായി ഈ പഞ്ചഭൂതങ്ങളുടെയെല്ലാം സാക്ഷിയും ബോധസ്വരൂപവുമായ ആത്മാവിനെ അറിയൂ.

**യദി ദേഹം പൃഥക് കൃത്യ ചിതി വിശ്രാമ്യ തിഷ്ഠസി**
**അധുനൈവ സുഖീ ശാന്തോ ബന്ധമുക്തോ ഭവിഷ്യസി 1-4**

ശരീരത്തിൽ നിന്ന് ഭിന്നനാണ് താന് എന്നറിഞ്ഞ് ബോധത്തിൽ വിശ്രമിക്കുകയാണെങ്കില് നീ ഇപ്പോൾത്തന്നെ ബന്ധത്തിൽ നിന്ന് മുക്തനായി സുഖമുള്ളവനും, ശാന്തനുമായിത്തീരും.

**ന ത്വം വിപ്രാദികോ വർണോ നാശ്രമീ നാക്ഷഗോചരഃ**
**അസംഗോഽസി നിരാകാരോ വിശ്വസാക്ഷീ സുഖീ ഭവ 1-5**

നീ ബ്രാഹ്മണൻ തുടങ്ങിയ വർണ്ണങ്ങളിൽപെട്ടവനല്ല. നീ ബ്രഹ്മചര്യം, ഗാർഹസ്ഥ്യം തുടങ്ങിയ ഏതെങ്കിലും ആശ്രമത്തിൽ പെടുന്നവനോ, കണ്ണുകൾ കൊണ്ട് കാണപ്പെടുന്നവനോ അല്ല. നീ അസംഗനും, നിരാകാരനും, ലോകത്തിനു മുഴുവൻ സാക്ഷിയുമാണ്. നീ (ഇതറിഞ്ഞ്) സുഖമനുഭവിക്കുന്നവനായിത്തീരൂ.

**ധർമാധർമൗ സുഖം ദുഃഖം മാനസാനി ന തേ വിഭോ**
**ന കർതാസി ന ഭോക്താസി മുക്ത ഏവാസി സർവ്വദാ 1-6**

ധർമ്മാധർമ്മങ്ങൾ, സുഖദുഃഖങ്ങൾ എന്നിവ മനസ്സിന്റേതാണ്. അവ സർവ്വവ്യാപിയായ നിനക്കുള്ളതല്ല. നീ കർത്താവോ ഭോക്താവോ അല്ല. നീ സദാ മുക്തൻ തന്നെയാണ്.

**ഏകോ ദ്രഷ്ടാസി സർവ്വസ്യ മുക്തപ്രായോ*f*സി സർവ്വദാ**
**അയമേവ ഹി തേ ബന്ധോ ദ്രഷ്ടാരം പശ്യസീതരം 1-7**

സകലദൃശ്യങ്ങളുടെയും ദ്രഷ്ടാവും ഏകനുമായ നീ സദാ മുക്തനാണ്. ദ്രഷ്ടാവിനെ തന്നിൽ നിന്നന്യനായി കാണുന്നുവെന്നതുതന്നെയാണ് നിന്റെ ഈ ബന്ധത്തിനു കാരണം.

**അഹം കർതേത്യഹംമാനമഹാകൃഷ്ണാഹിദംശിതഃ**
**നാഹം കർതേതി വിശ്വാസാമൃതം പീത്വാ സുഖീ ഭവ 1-8**

"ഞാൻ തന്നെയാണ് എല്ലാം ചെയ്യുന്നവൻ" എന്ന അഹങ്കാരമാകുന്ന (ശരീരബോധമാകുന്ന) കൃഷ്ണസർപ്പത്തിന്റെ കടിയേറ്റ നീ "ഞാൻ ഒന്നും തന്നെ ചെയ്യുന്നില്ല" (ഞാൻ കർത്താവല്ല) എന്ന വിശ്വാസമാകുന്ന അമൃത് പാനം ചെയ്ത് സുഖമനുഭവിക്കു.

**ഏകോ വിശുദ്ധബോധോ*f*ഹം ഇതി നിശ്ചയവഹ്നിനാ**
**പ്രജ്വാല്യാജ്ഞാനഗഹനം വീതശോകഃ സുഖീ ഭവ 1-9**

"ഏകവും വിശുദ്ധവുമായ ബോധമാണ് ഞാൻ" എന്ന നിശ്ചയമാകുന്ന (ദൃഢജ്ഞാനമാകുന്ന) അഗ്നിയാൽ അജ്ഞാന

മാകുന്ന കൊടുങ്കാടിനെ ചുട്ടെരിച്ച് നീ ശോകമുക്തനായി സുഖമനുഭവിക്കു.

**യത്ര വിശ്വമിദം ഭാതി കല്പിതം രജ്ജുസർപവത്**
**ആനന്ദപരമാനന്ദഃ സ ബോധസ്ത്വം സുഖം ചര 1-10**

യാതൊന്നിലാണോ ഈ വിശ്വം മുഴുവൻ കയറിൽ പാമ്പെന്നപോലെ കാണപ്പെടുന്നത് ആ പരമാനന്ദ സ്വരൂപമായ ബോധമാണ് നീ. അതുകൊണ്ട് നീ സുഖ മായിരിക്കു.

**മുക്താഭിമാനീ മുക്തോ ഹി ബദ്ധോ ബദ്ധാഭിമാന്യപി**
**കിംവദന്തീഹ സത്യേയം യാ മതിഃ സാ ഗതിർഭവേത് 1-11**

താൻ മുക്തനാണെന്ന് കരുതുന്നവന് മുക്തനും, താൻ ബന്ധനത്തിലാണെന്ന് കരുതുന്നവൻ ബദ്ധനുമാകുന്നു. "ഒരാൾ എപ്രകാരം ചിന്തിക്കുന്നുവോ, അയാൾ അതുപോലെയായി ത്തീരുന്നു" എന്ന പഴമൊഴി ഇവിടെ സത്യമാണ്.

**ആത്മാ സാക്ഷീ വിഭുഃ പൂർണ ഏകോ മുക്തശ്ചിദക്രിയഃ**
**അസംഗോ നിഃസ്പൃഹഃ ശാന്തോ ഭ്രമാത്സംസാരവാനിവ 1-12**

സാക്ഷിയും, സർവ്വവ്യാപിയും, പൂർണ്ണനും, ഏകനും, മുക്തനും, ബോധസ്വരൂപനും, ഒന്നും ചെയ്യാത്തവനും, ഒന്നിലും ആസക്തിയില്ലാത്തവനും, ഒന്നും ആഗ്രഹിക്കാത്തവനും, ശാന്തനുമായ ആത്മാവ് (പരമാത്മാവ്) ഭ്രമം മൂലം

സംസാരിയെപ്പോലെ (ജനനമരണശീലനായ ജീവാത്മായി) കാണപ്പെടുന്നു.

**കൂടസ്ഥം ബോധമദ്വൈതമാത്മാനം പരിഭാവയ**
**ആഭാസോ$f$ഹം ഭ്രമം മുക്ത്വാ ഭാവം ബാഹ്യമഥാന്തരം 1-13**

താൻ വെറുമൊരു പ്രതീതി മാത്രമാണെന്നുള്ള ഭ്രമത്തെയും, ബാഹ്യം, ആന്തരികം എന്നീ ഭേദങ്ങളെയും വെടിഞ്ഞ് താൻ നിശ്ചലനും, ദ്വൈതരഹിതനുമായ ആത്മാവാണെന്ന് ഭാവിക്കു.

**ദേഹാഭിമാനപാശേന ചിരം ബദ്ധോ$f$സി പുത്രക**
**ബോധോ$f$ഹം ജ്ഞാനഖഡ്ഗേന തന്നികൃത്യ സുഖീ ഭവ 14**

മകനേ, ദേഹബോധമാകുന്ന (ദേഹവുമായുള്ള താദാത്മ്യ മാകുന്ന) കയറുകൊണ്ട് വളരെക്കാലമായി ബന്ധിക്ക പ്പെട്ടവനാണ് നീ. "ഞാൻ ബോധമാണ്" എന്ന അറിവാകുന്ന വാൾ കൊണ്ട് ഈ ബന്ധനത്തിനെ ഛേദിച്ച് സുഖമനുഭവിക്കു.

**നിസ്സംഗോ നിഷ്ക്രിയോ$f$സി ത്വം സ്വപ്രകാശോ നിരഞ്ജനഃ**
**അയമേവ ഹി തേ ബന്ധഃ സമാധിമനുതിഷ്ഠതി 1-15**

നീ സംഗമില്ലാത്തവനും, യാതൊന്നും ചെയ്യാത്തവനും, സ്വയം പ്രകാശിക്കുന്നവനും, നിർമ്മലനുമാണ്. സമാധി പരിശീലി ക്കുന്നുവെന്നതുതന്നെയാണ് (മനസ്സിനെ ശാന്തമാക്കുവാനായി പരിശ്രമിക്കുന്നു എന്നതു തന്നെയാണ്) നിന്റെ ഈ ബന്ധത്തിനു കാരണം.

**ത്വയാ വ്യാപ്തമിദം വിശ്വം ത്വയി പ്രോതം യഥാർഥതഃ**
**ശുദ്ധബുദ്ധസ്വരൂപസ്ത്വം മാ ഗമഃ ക്ഷുദ്രചിത്തതാം 1-16**

നിന്നാൽ വ്യാപ്തമായിരിക്കുന്ന ഈ വിശ്വം യഥാർത്ഥത്തിൽ നിന്നിൽ കോർത്തിണക്കപ്പെട്ടിരിക്കുന്നതാണ്. ശുദ്ധബോധ സ്വരൂപനായ നീ ക്ഷുദ്രചിത്തനാകരുത്.

**നിരപേക്ഷോ നിർവ്വികാരോ നിർഭരഃ ശീതലാശയഃ**
**അഗാധബുദ്ധിരക്ഷുബ്ധോ ഭവ ചിന്മാത്രവാസനഃ 1-17**

നീ മറ്റൊന്നിനെയും ആശ്രയിക്കാത്തവനും, മാറ്റമില്ലാത്ത വനും, എങ്ങും നിറഞ്ഞിരിക്കുന്നവനും, സുഖത്തിന്റെ നിവാസസ്ഥാനവും, അഗാധബോധസ്വരൂപനും, ഒരിക്കലും ക്ഷോഭിക്കാത്തവനും, ബോധത്തിൽ മാത്രം വസിക്കുന്നവന മായിത്തീരൂ.

**സാകാരമനൃതം വിദ്ധി നിരാകാരം തു നിശ്ചലം**
**ഏതത്തത്ത്വോപദേശേന ന പുനർഭവസംഭവഃ 1-18**

ആകാരമുള്ളതെല്ലാം മിഥ്യയാണെന്നും, നിരാകാരമായതെല്ലാം സ്ഥിരമായുള്ളതാണെന്നുമറിയൂ. ഈ ഉപദേശം ഗ്രഹിച്ചു കഴിഞ്ഞാൽ പിന്നെ നീ ഒരിക്കലും പുനർജന്മത്തെ പ്രാപിക്കുകയില്ല.

**യഥൈവാദർശമധ്യസ്ഥേ രൂപേഽന്തഃ പരിതസ്തു സഃ**
**തഥൈവാഽസ്മിൻ ശരീരേഽന്തഃ പരിതഃ പരമേശ്വരഃ 1-19**

കണ്ണാടിയിൽ പ്രതിഫലിക്കുന്ന ഒരു രൂപത്തിന്റെ അകത്തും അതിനുചുറ്റും ആ കണ്ണാടിമാത്രം വർത്തിക്കുന്നതുപോലെ ഈ ശരീരത്തിനകത്തും പുറത്തും പരമേശ്വരൻ മാത്രം സ്ഥിതിചെയ്യുന്നു.

**ഏകം സർവ്വഗതം വ്യോമ ബഹിരന്തര്യഥാ ഘടേ**
**നിത്യം നിരന്തരം ബ്രഹ്മ സർവ്വഭൂതഗണേ തഥാ 1-20**

ഏകവും, സർവ്വവ്യാപിയുമായ ആകാശം എപ്രകാരം കുടത്തിനകത്തും പുറത്തും വ്യാപിച്ചിരിക്കുന്നുവോ അതുപോലെ നിത്യവും, നിരന്തരവുമായ (എങ്ങും തിങ്ങി നിറഞ്ഞിരിക്കുന്നതുമായ) ബ്രഹ്മം സകലവസ്തുക്കളുടെയും ഉള്ളിലും പുറത്തുമായി വ്യാപിച്ചിരിക്കുന്നു.

# അദ്ധ്യായം രണ്ട്
# ശിഷ്യന്റെ സ്വാനുഭവകഥനം

**ജനക ഉവാച**
**അഹോ നിരഞ്ജനഃ ശാന്തോ ബോധോഽഹം പ്രകൃതേഃ പരഃ**
**ഏതാവന്തമഹം കാലം മോഹേനൈവ വിഡംബിതഃ 2-1**

ജനകൻ പറഞ്ഞു, "എന്തൊരാശ്ചര്യം! ഞാൻ നിർമലനും, ശാന്തനും, ബോധസ്വരൂപനും, പ്രകൃതിയ്ക്കതീതനുമാണ്. ഇത്രയും കാലം ഞാൻ മോഹത്താല് വഞ്ചിക്കപ്പെട്ട് കഴിയുകയായിരുന്നു."

**യഥാ പ്രകാശയാമ്യേകോ ദേഹമേനം തഥാ ജഗത്**
**അതോ മമ ജഗത്സർവ്വമഥവാ ന ച കിംചന 2-2**

ഞാൻ ശരീരത്തിനെ പ്രകാശിപ്പിക്കുന്നത് എപ്രകാരമാണൊ അതുപോലെ തന്നെ ഈ ജഗത്തിനെയും പ്രകാശിപ്പിക്കുന്നുണ്ട്. അതുകൊണ്ട് ഈ ജഗത്തു മുഴുവൻ എന്റെയാണ് അല്ലെങ്കിൽ എന്റേതായി ഒന്നും ഇല്ല തന്നെ.

(ജഡമായ ദേഹത്തിനും, ജഗത്തിനും ആധാരമായത് ചൈതന്യമായ ആത്മാവാണ്. അതുകൊണ്ടാണ് ജനകൻ ഈ ജഗത്തു മുഴുവൻ തന്റെയാണ് അല്ലെങ്കില് തന്റേതായി ഒന്നും തന്നെയില്ല എന്നു പറയുന്നത്. ആത്മാവിൽ നിന്ന് ഭിന്നമായ യാതൊന്നും തന്നെ സത്യമല്ല, മിഥ്യയാണ് - കാനൽജലം പോലെയാണവയെല്ലാം എന്നു താത്പര്യം).

**സശരീരമഹോ വിശ്വം പരിത്യജ്യ മയാധുനാ**
**കുതശ്ചിത് കൌശലാദേവ പരമാത്മാ വിലോക്യതേ 2-3**

അഹോ! എന്റെ ശരീരത്തെയും, ഈ ജഗത്തിനെത്തന്നെയും (മിഥ്യയാണെന്നറിഞ്ഞ്) ത്യജിച്ചിട്ട് ഞാൻ ഇപ്പോൾ (ഗുരൂപദേശത്തിൽ നിന്നു ലഭിച്ച) ഏതോ ഒരു സാമർഥ്യത്താൽ (അറിവിനാൽ) പരമാത്മാവിനെ ദർശിക്കുന്നു.

(ഇതിനുള്ള ദൃഷ്ടാന്തം അടുത്ത ശ്ലോകത്തിൽ നൽകുന്നുണ്ട്)

**യഥാ ന തോയതോ ഭിന്നാസ്തരംഗാഃ ഫേനബുദ്ബുദാഃ**
**ആത്മനോ ന തഥാ ഭിന്നം വിശ്വമാത്മവിനിര്ഗതം 2-4**

കടലിലെ വെള്ളത്തിൽ ഉദിക്കുന്ന തിരമാലകളും, പതയും, കുമിളകളും ജലത്തിൽ നിന്ന് എപ്രകാരമാണോ ഭിന്നമല്ലാതിരിക്കുന്നത് അതുപോലെ ആത്മാവിൽ നിന്നുദിച്ച വിശ്വവും ആത്മാവിൽ നിന്ന് ഭിന്നമല്ല.

(തിരമാലകൾ, കുമിളകൾ എന്നിവയ്ക്കൊന്നും തന്നെ ജലത്തിൽ നിന്നും ഭിന്നമായ ഒരു ഉണ്മ ഇല്ലാത്തതുപോലെ ഈ വിശ്വത്തിനും ആത്മാവിൽ നിന്ന് ഭിന്നമായ ഒരു ഉണ്മയില്ലെന്ന് താത്പര്യം).

**തന്തുമാത്രോ ഭവേദ് ഏവ പടോ യദ്വദ് വിചാരിതഃ**
**ആത്മതന്മാത്രമേവേദം തദ്വദ് വിശ്വം വിചാരിതം 2-5**

വിചാരം ചെയ്യുമ്പോള്, തുണിയായി കാണപ്പെടുന്നത് നൂലുകള് മാത്രമാണെന്ന് അറിയാറാകുന്നതുപോലെ, വിചാരം ചെയ്യുമ്പോൾ ഈ വിശ്വവും ആത്മാവ് മാത്രമാണ് എന്നു മനസ്സിലാകും.

(തുണിയുടെ അസ്തിത്വത്തിനെ അപഗ്രഥനം ചെയ്താൽ അത് നൂലുകൾ മാത്രമാണെന്ന് വ്യക്തമാകുന്നതുപോലെ വിശ്വത്തിന്റെ സത്തയെക്കുറിച്ച് അപഗ്രഥനം നടത്തിയാൽ അതും അതിന് ആത്മാവിൽ നിന്ന് വേറിട്ടൊരു സത്തയില്ലെന്ന് വ്യക്തമാകും).

**യഥൈവേക്ഷുരസേ ക്ലൃപ്താ തേന വ്യാപ്തൈവ ശർകരാ**
**തഥാ വിശ്വം മയി ക്ലൃപ്തം മയാ വ്യാപ്തം നിരന്തരം 2-6**

കരിമ്പിൻനീരുകൊണ്ടുണ്ടാക്കപ്പെട്ട പഞ്ചസാരയിൽ ആ നീര് എപ്രകാരമാണോ വ്യാപ്തമായിരിക്കുന്നത് അതുപോലെ എന്നിൽ (ആത്മാവിൽ) അധ്യസിക്കപ്പെട്ടിരിക്കുന്ന ഈ വിശ്വത്തിൽ ഞാന് (ആത്മാവ്) സർവ്വത്ര വ്യാപിച്ചിരിക്കുന്നു.

(ഈ വിശ്വം ആത്മാവിൽ അധ്യസിച്ചിരിക്കുന്നതെങ്ങനെയെന്ന് അടുത്ത ശ്ലോകത്തിൽ വിവരിക്കുന്നുണ്ട്).

**ആത്മാƒജ്ഞാനാജ്ജഗദ് ഭാതി ആത്മജ്ഞാനാന്ന ഭാസതേ**
**രജ്ജ്വജ്ഞാനാദഹിര്ഭാതി തജ്ജ്ഞാനാദ് ഭാസതേ ന ഹി 7**

കയറിനെക്കുറിച്ചുള്ള അജ്ഞാനം നിലനിൽക്കുമ്പോൾ പാമ്പ് ഉള്ളതായിത്തോന്നുകയും, പിന്നീട് ആ അജ്ഞാനം

ഇല്ലതായിക്കഴിഞ്ഞാൽ പാമ്പിനെ കാണാതിരിക്കുകയും ചെയ്യുന്നതുപോലെ ആത്മാവിനെ- ക്കുറിച്ചുള്ള അജ്ഞാനം നിലനിൽക്കുമ്പോള് ഈ വിശ്വം ഉള്ളതായിത്തോന്നുകയും, ആത്മാവിനെ അറിഞ്ഞുകഴിഞ്ഞാൽ അത് ഉള്ളതായി അനുഭവപ്പെടാതിരിക്കുകയും ചെയ്യുന്നു.

**പ്രകാശോ മേ നിജം രൂപം നാതിരിക്തോ/സ്മ്യഹം തതഃ**
**യദാ പ്രകാശതേ വിശ്വം തദാഹം ഭാസ ഏവ ഹി 2-8**

എന്റെ (ആത്മാവിന്റെ) ശരിയായ സ്വരൂപം പ്രകാശമാണ് (എല്ലാറ്റിനെയും പ്രകാശിപ്പിക്കുക അല്ലെങ്കിൽ വെളിപ്പെടുത്തുക എന്നതാണ്). ഞാൻ അതിൽ നിന്ന് ഭിന്നനല്ല. വിശ്വം പ്രകാശിക്കുന്നത് (ഉള്ളതായി അനുഭവപ്പെടുന്നത്) പോലും ഞാൻ പ്രകാശിക്കുമ്പോൾ മാത്രമാണ്.

**അഹോ വികല്പിതം വിശ്വമജ്ഞാനാന്മയി ഭാസതേ**
**രൂപ്യം ശുക്തൌ ഫണീ രജ്ജൌ വാരി സൂര്യകരേ യഥാ 9**

എന്തൊരാശ്ചര്യം! അജ്ഞാനം ഹേതുവായിട്ട് ചിപ്പിയിൽ വെള്ളിയും, കയറിൽ പാമ്പും, സൂര്യകിരണങ്ങളിൽ വെള്ളവും (കാനൽ ജലം അഥവാ മരുമരീചിക) കാണപ്പെടുന്നത് എപ്രകാരമാണോ അതുപോലെ അജ്ഞാനം ഹേതു വായിട്ടാണ് എന്നിൽ (ആത്മാവിൽ) വിശ്വം കല്പിത മായിരിക്കുന്നത്.

**മത്തോ വിനിർഗതം വിശ്വം മയ്യേവ ലയമേഷ്യതി**
**മൃദി കുംഭോ ജലേ വീചിഃ കനകേ കടകം യഥാ** 2-10

മണ്ണിൽ കുടവും, ജലത്തിൽ തിരമാലകളും, സ്വർണ്ണത്തിൽ വളയും ഉണ്ടായി അവയിൽ തന്നെ ലയിക്കുന്നതുപോലെ വിശ്വം എന്നിൽ (ആത്മാവിൽ) നിന്നുണ്ടായി എന്നിൽ തന്നെ ലയിക്കുന്നു.

**അഹോ അഹം നമോ മഹ്യം വിനാശോ യസ്യ നാസ്തി മേ**
**ബ്രഹ്മാദിസ്തംബപര്യന്തം ജഗന്നാശോഽപി തിഷ്ഠതഃ** 2-11

എന്തൊരു ആശ്ചര്യമാണ് ഈ ഞാൻ (ആത്മാവ്). ബ്രഹ്മാവ് മുതൽ പുൽക്കൊടി വരെയുള്ള സകലതും ഉൾപ്പെടുന്ന ഈ ജഗത്ത് നാശമടയുമ്പോഴും നശിക്കാതിരിക്കുന്ന എനിക്ക് (ആത്മാവിന്) നമസ്കാരം!

**അഹോ അഹം നമോ മഹ്യം ഏകോഽഹം ദേഹവാനപി**
**ക്വചിന്ന ഗന്താ നാഗന്താ വ്യാപ്യ വിശ്വമവസ്ഥിതഃ** 2-12

ഈ ഞാൻ എന്നത് എന്തൊരു ആശ്ചര്യമാണ്! അങ്ങനെയുള്ള എനിക്ക് നമസ്കാരം! അനേകം ശരീരങ്ങളുള്ളവനാണെങ്കിലും അവയിലെല്ലാമുള്ള ആത്മാവായ ഞാൻ ഏകനാണ്. വിശ്വം മുഴുവൻ വ്യാപിച്ചിരിക്കുന്ന ഞാന് എവിടെയും പോകുകയോ എവിടെയെങ്കിലും നിന്നു വരുകയോ ചെയ്യുന്നില്ല.

**അഹോ അഹം നമോ മഹ്യം ദക്ഷോ നാസ്തീഹ മത്സമഃ**
**അസംസ്പൃശ്യ ശരീരേണ യേന വിശ്വം ചിരം ധൃതം 2-13**

ഈ ഞാന് എന്നത് എന്തൊരു ആശ്ചര്യമാണ്! അങ്ങനെയുള്ള എനിക്ക് നമസ്കാരം! ശരീരം കൊണ്ട് സ്പർശിക്കാതെ തന്നെ ഈ വിശ്വത്തിനെ ഞാന് എത്രയോ നാളായി താങ്ങിനിർത്തുന്ന എന്നെപ്പോലെ സാമർഥ്യമുള്ളവനായി ഇവിടെ (ഈ ലോകത്തിൽ) വേറെ ആരുമില്ല.

**അഹോ അഹം നമോ മഹ്യം യസ്യ മേ നാസ്തി കിംചന**
**അഥവാ യസ്യ മേ സർവം യദ് വാങ്മനസഗോചരം 2-14**

ഈ ഞാൻ എന്നത് എന്തൊരു ആശ്ചര്യമാണ്! സ്വന്തമായി ഒന്നും തന്നെയില്ലാത്ത എനിക്ക് നമസ്കാരം! അല്ലെങ്കിൽ വാക്കുകൾ കൊണ്ടു പറയാനാകുന്നതും മനസ്സു കൊണ്ട് ചിന്തിക്കാനാകുന്നതുമായ എല്ലാം തന്നെ എന്റെ സ്വന്തമാണല്ലോ.

**ജ്ഞാനം ജ്ഞേയം തഥാ ജ്ഞാതാ ത്രിതയം നാസ്തി വാസ്തവം**
**അജ്ഞാനാദ് ഭാതി യത്രേദം സോഽഹമസ്മി നിരഞ്ജനഃ 2-15**

അറിവ്, അറിയപ്പെടുന്ന വസ്തു, അറിയുന്നവൻ എന്നിങ്ങനെ മൂന്ന് വാസ്തവത്തിൽ ഇല്ല. നിർമലനായ എന്നിൽ (ആത്മാവിൽ) അജ്ഞാനം ഹേതുവായി ഇവ മൂന്നും ഉണ്ടെന്നുള്ള പ്രതീതിയുണ്ടാകുന്നുവെന്നുമാത്രം.

**ദ്വൈതമൂലമഹോ ദുഃഖം നാന്യത്തസ്യാ$f$സ്തി ഭേഷജം**
**ദൃശ്യമേതന്മൃഷാ സർവം ഏകോ$f$ഹം ചിദ്രസോമലഃ 2-16**

ദ്വൈതമാണ് (രണ്ടെന്നുള്ള ബോധം) എല്ലാ ദുഃഖത്തിനും അടിസ്ഥാനകാരണം. ഈ കാണപ്പെടുന്നതെല്ലാം മിഥ്യയാണ് (ഉണ്മയില്ലാത്തതാണ്) എന്നും ഞാൻ (ആത്മാവ്) ഏകനും, നിർമ്മലനും, ബോധസ്വരൂപനും, ആനന്ദസ്വരൂപനുമാണെന്നുള്ള അറിവല്ലാതെ ദുഃഖത്തെയകറ്റുവാൻ വേറെ മരുന്നില്ല (പ്രതിവിധിയില്ല).

**ബോധമാത്രോ$f$ഹമജ്ഞാനാദ് ഉപാധിഃ കല്പിതോ മയാ**
**ഏവം വിമൃശതോ നിത്യം നിർവികല്പേ സ്ഥിതിർമമ 2-17**

ഞാൻ ബോധം മാത്രമാണ്. അജ്ഞാനം ഹേതുവായിട്ട് ഞാന് എന്നിൽ ഉപാധി (പരിമിതി) കല്പിച്ചിരിക്കുകയാണ്. ഇപ്രകാരം ചിന്തിച്ചുറപ്പിച്ച് ഞാൻ സദാ നിർവികല്പമായ (പരമമായ) സത്യമായി സ്ഥിതിചെയ്യുന്നു.

**ന മേ ബന്ധോ$f$സ്തി മോക്ഷോ വാ ഭ്രാന്തിഃ ശാന്തോ നിരാശ്രയാ**
**അഹോ മയി സ്ഥിതം വിശ്വം വസ്തുതോ ന മയി സ്ഥിതം 2-18**

എനിക്ക് ബന്ധമോ മോക്ഷമോ ഇല്ല. (ഞാൻ ബദ്ധനാണ് എന്നുള്ള) ഭ്രമത്തിന്റെ ആശ്രയം ഇല്ലാതായതുകൊണ്ട് അതും ശമിച്ചിരിക്കുന്നു. ഈ വിശ്വം എന്നിൽ സ്ഥിതിചെയ്യുന്നുണ്ടെങ്കിലും അത് വാസ്തവത്തിൽ എന്നില് സ്ഥിതിചെയ്യുന്നില്ല.

(അജ്ഞാനം മൂലമാണ് ഭ്രമമുണ്ടാകുന്നത്. അജ്ഞാനം നശിച്ചാൽ ഭ്രമത്തിന് ആശ്രയമില്ലാതായി അതും നശിക്കും. വ്യവഹാരദശയിൽ മാത്രമേ വിശ്വത്തിന് അസ്തിത്വമുള്ളൂ. പാരമാർഥികതലത്തില് വിശ്വത്തിന് യാതൊരു ഉണ്മയുമില്ല എന്നു താതപര്യം).

**സശരീരമിദം വിശ്വം ന കിംചിദിതി നിശ്ചിതം**
**ശുദ്ധചിന്മാത്ര ആത്മാ ച തത്കസ്മിൻ കല്പനാധുനാ 2-19**

ഈ ശരീരവും അതോടു കൂടെ ഈ വിശ്വവും ഒട്ടും ഉണ്മയില്ലാത്തതാണ് എന്ന് ഞാൻ നിശ്ചയമായി അറിഞ്ഞിരിക്കുന്നു. ആത്മാവാകട്ടെ ശുദ്ധബോധം മാത്രമാണ്. ഇപ്പോൾ (ഈ ശരീരവും വിശ്വവും) എവിടെയാണ് കല്പന ചെയ്യേണ്ടത്?

**ശരീരം സ്വർഗനരകൌ ബന്ധമോക്ഷൌ ഭയം തഥാ**
**കല്പനാമാത്രമേവൈതത് കിം മേ കാര്യം ചിദാത്മനഃ 2-20**

ശരീരം, സ്വർഗനരകങ്ങൾ, ബന്ധമോക്ഷങ്ങള്, ഭീതി എന്നിവയെല്ലാം തന്നെ കല്പന (ഭാവന) മാത്രമാണ്. ബോധ സ്വരൂപനായ എനിക്ക് ഇവയുമായി എന്തു കാര്യമാണുള്ളത്?

(ഇവയെല്ലാം തന്നെ ബോധത്തിൽ കല്പിതമാണ്. കേവലബോധത്തിൽ ഇവയ്ക്കൊന്നും ഒരു സ്ഥാനവുമില്ല. അതുകൊണ്ട് ബോധസ്വരൂപനായ ആത്മാവിന് ഇവയെയൊന്നും സ്വീകരിക്കുകയോ ത്യജിക്കുകയോ ചെയ്യേണ്ട കാര്യമില്ല എന്നു താത്പര്യം).

**അഹോ ജനസമൂഹേƒപി ന ദ്വൈതം പശ്യതോ മമ**
**അരണ്യമിവ സംവൃത്തം ക്വ രതിം കരവാണ്യഹം** 2-21

എന്തൊരാശ്ചര്യം! ജനക്കൂട്ടത്തിൽ പോലും ഞാൻ ദ്വൈതം കാണുന്നില്ല. അതും കാടുപോലെ (നിർജനമായ സ്ഥലം പോലെ) ആയിത്തീർന്നിരിക്കുന്നു. അപ്പോൾ ഞാൻ ഏതിലാണ് രമിക്കേണ്ടത്?

(ഏകനായ ആത്മാവാണ് താൻ എന്നറിഞ്ഞവന് കാടും നാടും ഒരുപോലെയാണ്. അവൻ എവിടെയും തന്നില് നിന്ന് അന്യമായി ഒന്നിനെയും കാണുന്നില്ലെന്നു താത്പര്യം).

**നാഹം ദേഹോ ന മേ ദേഹോ ജീവോ നാഹമഹം ഹി ചിത്**
**അയമേവ ഹി മേ ബന്ധ ആസീദ്യാ ജീവിതേ സ്പൃഹാ** 2-22

ഞാൻ ശരീരമല്ല. എനിക്ക് ശരീരവുമില്ല. ഞാൻ ജീവനുമല്ല. ഞാൻ കേവലം ബോധമാണ്. ജീവിക്കുവാനുള്ള ആഗ്രഹമാണ് എന്റെ ബന്ധനത്തിന് കാരണമായിരുന്നത്.

**അഹോ ഭുവനകല്ലോലൈർ വിചിത്രൈര് ദ്രാക് സമുത്ഥിതം**
**മയ്യനന്തമഹാംഭോധൌ ചിത്തവാതേ സമുദ്യതേ** 2-23

എന്തൊരാശ്ചര്യം! അനന്തമായ ബോധസമുദ്രമായ എന്നിൽ മനസ്സാകുന്ന കാറ്റ് വീശിയടിക്കുമ്പോൾ പെട്ടെന്ന് വിചിത്രങ്ങളായ ലോകങ്ങളാകുന്ന തിരമാലകൾ പൊന്തിവരുന്നു.

**മയ്യനന്തമഹാംഭോധൌ ചിത്തവാതേ പ്രശാമ്യതി**
**അഭാഗ്യാജ്ജീവവണിജോ ജഗത്പോതോ വിനശ്വരഃ 2-24**

അനന്തമായ ബോധസമുദ്രമായ എന്നിൽ മനസ്സാകുന്ന കാറ്റ് ശമിക്കുമ്പോൾ നിർഭാഗ്യവാനായ ജീവനാകുന്ന വ്യാപാരിയുടെ വിശ്വമാകുന്ന കപ്പൽ നാശമടയുന്നു.

(ശുദ്ധബോധത്തിനെ സമുദ്രമായും, മനസ്സിനെ കടലായും, ജഗത്തിനെ കപ്പലായും, ജീവനെ വ്യാപാരിയായ കപ്പൽ യാത്രക്കാരനായും ഇതിൽ ഉപമിച്ചിരിക്കുന്നു).

**മയ്യനന്തമഹാംഭോധാവാശ്ചര്യം ജീവവീചയഃ**
**ഉദ്യന്തി ഘ്നന്തി ഖേലന്തി പ്രവിശന്തി സ്വഭാവതഃ2-25**

എന്തൊരാശ്ചര്യം! അനന്തമായ ബോധസമുദ്രമായ എന്നിൽ ജീവന്മാരാകുന്ന തിരമാലകള് താന്താങ്ങളുടെ സ്വഭാവ മനുസരിച്ച് ഉയരുകയും, തമ്മിലടിക്കുകയും, കളിക്കുകയും, ഒടുങ്ങുകയും ചെയ്യുന്നു.

# അദ്ധ്യായം മൂന്ന്
# ശിഷ്യന്റെ ജ്ഞാനപരീക്ഷ

**അഷ്ടാവക്ര ഉവാച**
**അവിനാശിനമാത്മാനം ഏകം വിജ്ഞായ തത്ത്വതഃ**
**തവാത്മജ്ഞാനസ്യ ധീരസ്യ കഥമർഥാർജനേ രതിഃ 3-1**

അഷ്ടാവക്രൻ: നാശമില്ലാത്തതും, ഏകവുമായ ആത്മാവിനെ ശരിയായി അറിഞ്ഞശേഷം ധീരനും ആത്മജ്ഞാനിയുമായ നിനക്ക് സമ്പത്ത് ആർജിക്കുവാൻ എങ്ങനെ താത്പര്യ മുണ്ടായി?

**ആത്മാജ്ഞാനാദഹോ പ്രീതിർവിഷയഭ്രമഗോചരേ**
**ശുക്തേരജ്ഞാനതോ ലോഭോ യഥാ രജതവിഭ്രമേ 3-2**

എന്തൊരാശ്ചര്യം! മുത്തുച്ചിപ്പിയുടെ യഥാർഥ സ്വരൂപം അറിയാത്തതുമൂലം അത് വെള്ളളിയാണെന്ന് ഭ്രമിച്ച് അതിനെ ആഗ്രഹിക്കുന്നതുപോലെ ആത്മസ്വരൂപത്തിനെക്കുറിച്ചുള്ള അജ്ഞാനം കാരണമാണ് ഭ്രമം മൂലം കാണപ്പെടുന്ന വിഷയവസ്തുക്കളിൽ താത്പര്യം ജനിക്കുന്നത്.

**വിശ്വം സ്ഫുരതി യത്രേദം തരങ്ഗാ ഇവ സാഗരേ**
**സോƒഹമസ്മീതി വിജ്ഞായ കിം ദീന ഇവ ധാവസി 3-3**

അലകൾ സമുദ്രത്തില് പൊന്തുന്നതു പോലെ ഈ വിശ്വം ഉദിക്കുന്നത് എന്നിലാണെന്നറിഞ്ഞിട്ട് നീ ദീനനെപ്പോലെ എന്തിന് ഓടിനടക്കുന്നു?

**ശ്രുത്വാപി ശുദ്ധചൈതന്യ ആത്മാനമതിസുന്ദരം**
**ഉപസ്ഥേƒത്യന്തസംസക്തോ മാലിന്യമധിഗച്ഛതി** 3-4

അത്യന്തം സുന്ദരവും, ശുദ്ധവുമായ ചൈതന്യമാണ് താൻ എന്ന കേട്ടറിഞ്ഞിട്ടും കാമത്തിൽ അത്യന്തം ആസക്ത നായവൻ മലിനനായിത്തീരുന്നു.

(ലൈംഗികസുഖത്തിൽ ആസക്തിയുള്ളവന്റെ മനസ്സ് ദൂഷിതമായിത്തീരുന്നുവെന്ന് താത്പര്യം. ശരീരബോധത്തി നെയാണ് ഇവിടെ മാലിന്യമെന്നതുകൊണ്ട് ഉദ്ദേശിക്കുന്നത്).

**സർവഭൂതേഷു ചാത്മാനം സർവഭൂതാനി ചാത്മനി**
**മുനേർജാനത ആശ്ചര്യം മമത്വമനുവർതതേ** 3-5

എന്തൊരാശ്ചര്യം! സർവജീവജാലങ്ങളിലെയും ഉണ്മ താനാണെന്നും, തന്നിൽ തന്നെ സർവ്വജീവജാലങ്ങളും വർത്തിക്കുന്നു എന്നുമറിയുന്ന മുനിയിൽപോലും മമത അവശേഷിക്കുന്നു.

**ആസ്ഥിതഃ പരമാദ്വൈതം മോക്ഷാർഥേƒപി വ്യവസ്ഥിതഃ**
**ആശ്ചര്യം കാമവശഗോ വികലഃ കേലിശിക്ഷയാ** 3-6

എന്തൊരാശ്ചര്യം! പരമമായ അദ്വൈതത്തിൽ പ്രതിഷ്ഠിതനും, മോക്ഷപുരുഷാർഥത്തില് ലക്ഷ്യമുറപ്പിച്ചവനും പോലും കാമത്തിന് വശപ്പെട്ട് കാമമേളികളിൽ മുഴുകുന്ന ശീലം കാരണം ദുർബ്ബലനായിത്തീരുന്നു.

**ഉദ്ഭൂതം ജ്ഞാനദുർമിത്രമവധാര്യാതിദുർബലഃ**
**ആശ്ചര്യം കാമമാകാംക്ഷേത് കാലമന്തമനുശ്രിതഃ 3-7**

എന്തൊരാശ്ചര്യം! തന്റെ ഉള്ളിൽ ഉയർന്നു വരുന്ന കാമം തന്റെ ശത്രുവാണെന്നറിഞ്ഞിട്ടും ദുർബ്ബലനായവന് തന്റെ അവസാനകാലത്തുപോലും കാമത്തിനുവേണ്ടി (ഭോഗസുഖ ത്തിനുവേണ്ടി) കൊതിക്കുന്നു.

**ഇഹാമുത്രവിരക്തസ്യ നിത്യാനിത്യവിവേകിനഃ**
**ആശ്ചര്യം മോക്ഷകാമസ്യ മോക്ഷാദ് ഏവ വിഭീഷികാ 3-8**

എന്തൊരാശ്ചര്യം! ഈ ലോകത്തിലെയും പരലോക ത്തിലെയും സകലവിധസുഖങ്ങളിലും വിരക്തിവന്നവനും, നിത്യമേത്, അനിത്യമേത് എന്നിങ്ങനെ വിവേചിച്ചറിയാൻ കഴിവുള്ളവനും, മോക്ഷത്തെ ആഗ്രഹിക്കുന്നവനുമായ വ്യക്തിയ്ക്കു പോലും മോക്ഷം ഭയകാരണമായിത്തീരുന്നു.

(ജ്ഞാനനിഷ്ഠ വരാത്തിടത്തോളം കാലം വിവേകം, വൈരാഗ്യം, മുമുക്ഷുത്വം എന്നിവ ദൃഢമായിരിക്കുകയില്ല. ആ സ്ഥിതിയ്ക്ക് അവ അദൃഢമാകുമ്പോൾ സാധകന്റെ മനസ്സിൽ കാമമുദിക്കുകയും, മോക്ഷം ഭയഹേതുവായി മാറുകയും ചെയ്യുമെന്ന് താത്പര്യം).

**ധീരസ്തു ഭോജ്യമാനോഽപി പീഡ്യമാനോഽപി സർവദാ**
**ആത്മാനം കേവലം പശ്യൻ ന തുഷ്യതി ന കുപ്യതി 3-9**

ധീരൻ (മേൽപറഞ്ഞ വിവേകാദി ഗുണങ്ങളിൽ ദൃഢത വന്നവൻ) സുഖമനുഭവിക്കുമ്പോഴും, പീഡനമനുഭവിക്കുമ്പോഴും സദാ താൻ ആത്മാവാണെന്ന് കണ്ട് സന്തോഷിക്കുകയോ കോപിക്കുകയോ ചെയ്യുന്നില്ല.

**ചേഷ്ടമാനം ശരീരം സ്വം പശ്യത്യന്യശരീരവത്**
**സംസ്തവേ ചാപി നിന്ദായാം കഥം ക്ഷുഭ്യേത് മഹാശയഃ 3-10**

സ്വശരീരം പ്രവർത്തിച്ചുകൊണ്ടിരിക്കുമ്പോഴും അതിനെ അന്യശരീരമായി കാണുന്നവന്, സ്തുതിയോ നിന്ദയോ കേൾക്കുമ്പോൾ എങ്ങനെ ക്ഷോഭിക്കുവാന് കഴിയും?

(സ്തുതിയോ നിന്ദയോ കേൾക്കുമ്പോൾ അയാൾ സന്തോഷിക്കുകയോ കോപിക്കുകയോ ചെയ്യുന്നില്ല എന്നു താത്പര്യം).

**മായാമാത്രമിദം വിശ്വം പശ്യൻ വിഗതകൌതുകഃ**
**അപി സന്നിഹിതേ മൃത്യൌ കഥം ത്രസ്യതി ധീരധീഃ 3-11**

ഈ വിശ്വത്തിനെ മായ മാത്രമായി കാണുന്നവനും, ഇതിൽ താൽപര്യം നഷ്ടപ്പെട്ടവനുമായ ധീരന് മരണമടുക്കുമ്പോൾ പോലും ഭയപ്പെടുന്നതെങ്ങനെ?

(ഒമ്പതും പത്തും ശ്ലോകങ്ങളിൽ വിവരിച്ചതുപോലെ വിവേകം, വൈരാഗ്യം, മുമുക്ഷുത്വം എന്നിവ ദൃഢമായവനെയാണ് ധീരൻ എന്ന പദം കൊണ്ട് ഉദ്ദേശിക്കുന്നത്).

**നിഃസ്പൃഹം മാനസം യസ്യ നൈരാശ്യേƒപി മഹാത്മനഃ**
**തസ്യാത്മജ്ഞാനതൃപ്തസ്യ തുലനാ കേന ജായതേ** 3-12

മോക്ഷത്തിൽപോലും ഇച്ഛയില്ലാത്ത മനസ്സോടുകൂടിയവനും, ആത്മജ്ഞാനം മൂലം തൃപ്തനായവനുമായവനെ എന്തിനോ ടാണ് ഉപമിക്കേണ്ടത്?

(നൈരാശ്യം എന്ന പദം കൊണ്ട് ഈ സന്ദർഭത്തില് മോക്ഷം എന്നാണ് അർത്ഥമാക്കുന്നത്).

**സ്വഭാവാദ് ഏവ ജാനാനോ ദൃശ്യമേതന്ന കിംചന**
**ഇദം ഗ്രാഹ്യമിദം ത്യാജ്യം സ കിം പശ്യതി ധീരധീഃ** 3-13

ദൃശ്യപ്രപഞ്ചം സ്വാഭാവികമായിത്തന്നെ മിഥ്യയാണെന്ന റിയുന്ന ധീരൻ ഒന്നിനേയും സംബന്ധിച്ച് "ഇത് നേടേണ്ടതാണ്", "ഇത് ത്യജിക്കേണ്ടതാണ്" എന്ന് കരുതുന്നില്ല.

**അംതസ്ത്യക്തകഷായസ്യ നിർദ്വന്ദ്വസ്യ നിരാശിഷഃ**
**യദൃച്ഛയാഗതോ ഭോഗോ ന ദുഃഖായ ന തുഷ്ടയേ** 3-14

ഭോഗവാസനയാകുന്ന കഷായത്തെ (മാലിന്യത്തെ) മനസ്സിൽ നിന്ന് ത്യജിച്ചവനും, സുഖദുഃഖാദികളായ ദ്വന്ദ്വങ്ങൾക്ക തീതനും, ആശാരഹിതനുമായവൻ യദൃച്ഛയാ വന്നുചേരുന്ന ഭോഗം അനുഭവിക്കുമ്പോള് സുഖിക്കുകയോ ദുഃഖിക്കുക്കയോ ചെയ്യുന്നില്ല.

# അദ്ധ്യായം നാല്
# ആത്മജ്ഞാനമഹിമ

**ജനക ഉവാച**
**ഹന്താത്മജ്ഞാനസ്യ ധീരസ്യ ഖേലതോ ഭോഗലീലയാ**
**ന ഹി സംസാരവാഹീകൈർമൂഢൈഃ സഹ സമാനതാ** 4-1

ജനകൻ: "എന്തൊരാശ്ചര്യം! സുഖദുഃഖങ്ങളെ ലീലയായി അനുഭവിച്ച് ക്രീഡിക്കുന്ന ധീരനായ ആത്മജ്ഞാനിക്ക് ഇഹലോകജീവിതമാകുന്ന ചുമടുചുമക്കുന്ന മൂഢന്മാരുമായി യാതൊരു സാമ്യവുമില്ല."

(കഴിഞ്ഞ അദ്ധ്യായത്തിൽ ജനകനെ പരീക്ഷിക്കുവാനായി അഷ്ടാവക്രമുനി ആത്മജ്ഞാനിയെ ആക്ഷേപിച്ചതിന് ഉത്തരമായി ജനകൻ പറഞ്ഞതാണ് ഈ അദ്ധ്യായത്തിലേ ശ്ലോകങ്ങൾ. എന്നാൽ അഷ്ടാവക്രൻ ജനകനെ ഉപദേശിച്ച താണിവ എന്നും ഒരു വാദമുണ്ട്).

**യത് പദം പ്രേപ്സവോ ദീനാഃ ശക്രാദ്യാഃ സർവദേവതാഃ**
**അഹോ തത്ര സ്ഥിതോ യോഗീ ന ഹർഷമുപഗച്ഛതി** 4-2

എന്തൊരാശ്ചര്യം! ഏതൊരു സ്ഥാനത്തെ പ്രാപിക്കുവാൻ ഇന്ദ്രൻ മുതലായ എല്ലാ ദേവതമാരും ദീനന്മാരായി ആഗ്രഹിക്കുന്നുവോ, ആ സ്ഥാനം പ്രാപിച്ചിട്ടുപോലും യോഗി കൂടുതലായി സന്തോഷിക്കുന്നില്ല.

(വരുകയും പോകുകയും ചെയ്യുന്ന സുഖദുഃഖാദികൾ അനുഭവിക്കുമ്പോഴാണ് അജ്ഞാനിയായ വ്യക്തി അതിൽ സന്തോഷിക്കുകയും വ്യാകുലപ്പെടുകയും ചെയ്യുന്നത്. ആത്മജ്ഞാനിയാകട്ടെ, ആദിയും അന്തവുമില്ലാത്ത, നിത്യമായ ആത്മാനന്ദത്തിൽ സദാ മുഴുകിയിരിക്കു ന്നതുകൊണ്ട്, പ്രത്യേകിച്ച് സന്തോഷിക്കുകയോ ദുഃഖിക്കു കയോ ചെയ്യുന്നില്ല എന്നു താത്പര്യം).

**തജ്ജ്ഞസ്യ പുണ്യപാപാഭ്യാം സ്പർശോ ഹ്യന്തർന ജായതേ**
**ന ഹ്യാകാശസ്യ ധൂമേന ദൃശ്യമാനാപി സംഗതിഃ 4-3**

പുകപടലം ആകാശത്തിനോട് എത്രമാത്രം ചേർന്നിരിക്കുന്നതായി കാണപ്പെട്ടാലും അവ തമ്മിൽ യഥാർഥത്തിൽ അത്തരം ഒരു ചേർച്ച ഇല്ലാത്തതുപോലെ, ആത്മജ്ഞാനിയുടെ പുണ്യപാപങ്ങൾ അദ്ദേഹത്തിന്റെ അന്തഃകരണത്തെ സ്പർശിക്കുന്നില്ല.

**ആത്മൈവേദം ജഗത്സർവം ജ്ഞാതം യേന മഹാത്മനാ**
**യദൃച്ഛയാ വർതമാനം തം നിഷേദ്ധും ക്ഷമേത കഃ 4-4**

ഈ വിശ്വം മുഴുവൻ താൻ (ആത്മാവ്) തന്നെയാ ണെന്നറിഞ്ഞ്, സ്വാഭാവികമായി ജീവിക്കുന്നതിൽ നിന്നും തടുക്കുവാൻ ആർക്കാണ് സാധിക്കുക?

(ആത്മജ്ഞാനി തന്റെ ജീവിതത്തിൽ അനുനിമിഷം വന്നുചേരുന്ന ഓരോ സാഹചര്യത്തിത്തിലും സാമൂഹികവും, മതപരവുമായ വിധിനിഷേധങ്ങളെ കണക്കിലെടുക്കാതെ

സഹജമായി പ്രതികരിക്കുന്നു. ആത്മജ്ഞാനി സകലവിധി നിഷേധങ്ങൾക്കും അതീതനാണെന്ന് താത്പര്യം).

**ആബ്രഹ്മസ്തംബപര്യന്തേ ഭൂതഗ്രാമേ ചതുർവിധേ**
**വിജ്ഞസ്യൈവ ഹി സാമർഥ്യമിച്ഛാനിച്ഛാവിവർജനേ 4-5**

ബ്രഹ്മാവ് മുതൽ പുൽക്കൊടി വരെയുള്ള നാലുതരത്തിൽപെട്ട ജീവസമൂഹത്തിനോടുള്ള ഇഷ്ടാനിഷ്ടങ്ങളെ ത്യജിക്കുവാനുള്ള സാമർഥ്യം ആത്മജ്ഞാനിക്ക് മാത്രമാണുള്ളത്.

**ആത്മാനമദ്വയം കശ്ചിജ്ജാനാതി ജഗദീശ്വരം**
**യദ് വേത്തി തത്സ കുരുതേ ന ഭയം തസ്യ കുത്രചിത് 4-6**

അപൂർവമായി ആരോ ഒരാള് അദ്വയവും, ഈ ജഗത്തിന്റെ തന്നെ ഈശ്വരനുമായ ആത്മാവാണ് താൻ എന്നറിയുന്നു. അയാൾ തന്റെ അറിവിന് അനുകൂലമായി പ്രവർത്തിക്കുന്നു. അയാൾ എവിടെയും ഭയമില്ല.

# അദ്ധ്യായം അഞ്ച്
# ലയചതുഷ്ടയം

**അഷ്ടാവക്ര ഉവാച**
**ന തേ സംഗോ\ऽസ്തി കേനാപി കിം ശുദ്ധസ്ത്യക്തുമിച്ഛസി**
**സംഘാതവിലയം കുർവന്നേവമേവ ലയം വ്രജ 5-1**

അഷ്ടാവക്രൻ: "നിനക്ക് ഒന്നുമായും സംഗമില്ല. അങ്ങനെയുള്ള പരിശുദ്ധനായ നീ എന്താണ് ത്യജിക്കുവാൻ ആഗ്രഹിക്കുന്നത്? പഞ്ചഭൂതങ്ങളുടെ സംഘാതമായ ശരീരത്തെ വിലയിപ്പിച്ച് ആത്മസ്വരൂപത്തിൽ ലയിച്ചു സ്ഥിതിചെയ്യൂ.

(ശരീരമനോബുദ്ധികള് പഞ്ചഭൂതങ്ങളുടെ സംഘാതമാണ്, അതായത് പഞ്ചഭൂതങ്ങൾ കൂട്ടിച്ചേർന്നുണ്ടായവയാണ് സ്ഥൂലസൂക്ഷ്മകാരണശരീരങ്ങൾ. "അവയൊന്നും തന്നെ ഞാനല്ല" എന്ന അറിവിലൂടെയാണ് അവയെ വിലയിപ്പിക്കേണ്ടത്. പിന്നീട് താൻ ആത്മാവാണെന്നറിഞ്ഞ് ആത്മസ്വരൂപത്തിൽ സ്ഥിതിചെയ്യണമെന്ന് താത്പര്യം).

**ഉദേതി ഭവതോ വിശ്വം വാരിധേരിവ ബുദ്ബുദഃ**
**ഇതി ജ്ഞാത്വൈകമാത്മാനം ഏവമേവ ലയം വ്രജ 5-2**

സമുദ്രത്തിൽ കുമിളയെന്നപോലെ ഈ വിശ്വം നിന്നിൽ ഉദിക്കുന്നുവെന്നറിഞ്ഞ് ഏകമായ ആത്മാവിൽ ഇപ്രകാരം ലയം പ്രാപിക്കൂ.

**പ്രത്യക്ഷമപ്യവസ്തുത്വാദ് വിശ്വം നാസ്ത്യമലേ ത്വയി**
**രജ്ജുസർപ ഇവ വ്യക്തം ഏവമേവ ലയം വ്രജ 5-3**

കണ്ണുകൾ കൊണ്ട് കാണപ്പെടുന്നുണ്ടെങ്കിലും മിഥ്യയായ തിനാൽ ഈ വിശ്വത്തിന് നിർമലനായ നിന്നിൽ ഇല്ലതന്നെ. കയറിൽ കാണപ്പെടുന്ന സർപ്പം പോലെയാണ് ഈ വിശ്വവും കാണപ്പെടുന്നത്. ഇപ്രകാരം ഏകമായ ആത്മാവാണെന്ന് താൻ എന്നറിഞ്ഞ് ലയം പ്രാപിക്കൂ.

**സമദുഃഖസുഖഃ പൂർണ ആശാനൈരാശ്യയോഃ സമഃ**
**സമജീവിതമൃത്യുഃ സന്നേവമേവ ലയം വ്രജ 5-4**

സുഖദുഃഖങ്ങളിലും, ആശാനിരാശകളിലും, ജീവിതത്തിലും മരണത്തിലും സമഭാവനയോടെ, നീ പൂർണനായ ആത്മാവാണെന്നറിഞ്ഞ് (നിന്നിൽ തന്നെ) ലയം പ്രാപിക്കൂ.

# അദ്ധ്യായം ആറ്
# ജ്ഞാനിയും ലോകവും

**ജനക ഉവാച**
**ആകാശവദനന്തോ഼ഹം ഘടവത് പ്രാകൃതം ജഗത്**
**ഇതി ജ്ഞാനം തഥൈതസ്യ ന ത്യാഗോ ന ഗ്രഹോ ലയഃ 6-1**

ജനകൻ: ഞാൻ (ആത്മാവ്) ആകാശത്തിനെപ്പോലെ അനന്തമാണ്. ത്രിഗുണാത്മികയായ പ്രകൃതിയിൽ നിന്നുണ്ടായ ഈ വിശ്വമാകട്ടെ (ആകാശത്തിൽ സ്ഥിതിചെയ്യുന്ന) ഒരു കുടം പോലെയുമാണ്. ഇതാണ് ശരിയായ ജ്ഞാനം. ആ സ്ഥിതിയ്ക്ക് എനിക്ക് ഇതിനെ (ഈ ലോകത്തിനെ) ഗ്രഹിക്കുകയോ ത്യജിക്കുകയോ ചെയ്യേണ്ടതില്ല. ഈ വിശ്വത്തിനെ ലയിപ്പിക്കേണ്ട കാര്യവുമില്ല.

(ഈ അദ്ധ്യായത്തിലെ ശ്ലോകങ്ങൾ ജനകന്റേതാണ് അതല്ല അഷ്ടാവക്രന്റേതാണെന്നും രണ്ടു വാദങ്ങളുണ്ട്. കഴിഞ്ഞ അദ്ധ്യായത്തിൽ അഷ്ടാവക്രന് ഉപദേശിച്ചതനുസരിച്ച് ജനകൻ ലയയോഗമഭ്യസിക്കുകയും അതിന്റെ ഫലമായുണ്ടായ ലയാനുഭൂതിയെ ഈ അദ്ധ്യായത്തിൽ വർണിക്കുകയുമാണ് ചെയ്യുന്നതെന്നാണ് ഒരു പക്ഷം പറയുന്നത്. എന്നാൽ കഴിഞ്ഞ അദ്ധ്യായത്തിൽ പറഞ്ഞ ലയയോഗം ജനകനെ പരീക്ഷിക്കുവാനുള്ളതായിരുന്നു എന്നും, ലയയോഗം അപ്രസക്തമാണെന്ന് കാണിക്കുവാൻ അഷ്ടാവക്രൻ ഈ അദ്ധ്യായത്തിൽ തന്റെ ശരിയായ അനുഭൂതി വർണിക്കുക യുമാണെന്നാണ് മറുപക്ഷം വാദിക്കുന്നത്.

പരിമിതവും, നശ്വരവും, മിഥ്യയുമായതുകൊണ്ടാണ് ഈ വിശ്വത്തെ ജ്ഞാനി ത്യജിക്കുകയോ ഗ്രഹിക്കുകയോ ചെയ്യാത്തത്).

**മഹോദധിരിവാഹം സ പ്രപഞ്ചോ വീചിസƒന്നിഭഃ**
**ഇതി ജ്ഞാനം തദൈതസ്യ ന ത്യാഗോ ന ഗ്രഹോ ലയഃ 6-2**

ഞാൻ സമുദ്രം പോലെയാണ്. ഈ പ്രപഞ്ചം ഒരു തിരമാലയ്ക്കു തുല്യവും. ഇതാണ് ശരിയായ ജ്ഞാനം. ആ സ്ഥിതിയ്ക്ക് എനിക്ക് ഇതിനെ (ഈ ലോകത്തിനെ) ഗ്രഹിക്കുകയോ ത്യജിക്കുകയോ ചെയ്യേണ്ടതില്ല. ഈ വിശ്വത്തിനെ ലയിപ്പിക്കേണ്ട കാര്യവുമില്ല.

**അഹം സ ശുക്തിസങ്കാശോ രൂപ്യവദ് വിശ്വകല്പനാ**
**ഇതി ജ്ഞാനം തദൈതസ്യ ന ത്യാഗോ ന ഗ്രഹോ ലയഃ 6-3**

ഞാൻ മുത്തുച്ചിപ്പി പോലെയും, എന്നിൽ കൽപിക്കപ്പെടുന്ന ഈ വിശ്വം, മുത്തുച്ചിപ്പിയിൽ കാണപ്പെടുന്ന വെള്ളി പോലെയുമാണ്. ഇതാണ് ശരിയായ ജ്ഞാനം. ആ സ്ഥിതിയ്ക്ക് എനിക്ക് ഇതിനെ (ഈ ലോകത്തിനെ) ഗ്രഹിക്കുകയോ ത്യജിക്കുകയോ ചെയ്യേണ്ടതില്ല. ഈ വിശ്വത്തിനെ ലയിപ്പിക്കേണ്ട കാര്യവുമില്ല.

**അഹം വാ സർവഭൂതേഷു സർവഭൂതാന്യഥോ മയി**
**ഇതി ജ്ഞാനം തദൈതസ്യ ന ത്യാഗോ ന ഗ്രഹോ ലയഃ 6-4**

ഞാൻ സർവഭൂതങ്ങളിലുമുണ്ട്. അഥവാ സർവഭൂതങ്ങളും എന്നിലാണ്. ഇതാണ് ശരിയായ ജ്ഞാനം. ആ സ്ഥിതിയ്ക്ക് എനിക്ക് ഇതിനെ (ഈ ലോകത്തിനെ) ഗ്രഹിക്കുകയോ ത്യജിക്കുകയോ ചെയ്യേണ്ടതില്ല. ഈ വിശ്വത്തിനെ ലയിപ്പിക്കേണ്ട കാര്യവുമില്ല.

# അദ്ധ്യായം ഏഴ്
# അനുഭവപഞ്ചകം

**ജനക ഉവാച**
**മയ്യനന്തമഹാംഭോധൌ വിശ്വപോത ഇതസ്തതഃ**
**ഭ്രമതി സ്വാന്തവാതേന ന മമാസ്ത്യസഹിഷ്ണുതാ 7-1**

അനന്തമായ ബോധമഹാസമുദ്രമായ എന്നിൽ (ആത്മാവിൽ) മനസ്സാകുന്ന കാറ്റിന്റെ ശക്തികൊണ്ട് ഈ വിശ്വമാകുന്ന നൗക അങ്ങുമിങ്ങും ചുറ്റിത്തിരിയുന്നു. ഇത് എനിക്ക് ഒട്ടും തന്നെ അസഹനീയമല്ല.

(അനന്തമായ മഹാസമുദ്രത്തില് ചുറ്റിത്തിരിയുന്ന ഒരു കൊച്ചുതോണി ആ സമുദ്രത്തിനെ സംബന്ധിച്ചിടത്തോളം എത്രമാത്രം നിസ്സരമാണൊ അതുപോലെയാണ് ജ്ഞാനിയ്ക്ക് ഈ ലോകവുമെന്ന് താത്പര്യം).

**മയ്യനന്തമഹാംഭോധൌ ജഗദ്വീചിഃ സ്വഭാവതഃ**
**ഉദേതു വാസ്തമായാതു ന മേ വൃദ്ധിർന ച ക്ഷതിഃ 7-2**

അനന്തമായ ബോധമഹാസമുദ്രമായ എന്നില് ഈ വിശ്വമാകുന്ന തിരമാലകൾ സ്വാഭാവികമായും ഉയരുകയും താഴുകയും ചെയ്യുന്നു. അതുകൊണ്ട് എനിക്ക് നേട്ടമോ കോട്ടമോ സംഭവിക്കുന്നില്ല.

**മയ്യനന്തമഹാംഭോധൌ വിശ്വം നാമ വികല്പനാ**
**അതിശാംതോ നിരാകാര ഏതദേവാഹമാസ്ഥിതഃ 7-3**

അനന്തമായ ബോധമഹാസമുദ്രമായ എന്നില് ഈ വിശ്വം ഒരു കൽപന (ഭാവനാജനിതം) മാത്രമാണ്. ഞാൻ അതിശാന്തവും നിരാകാരവുമായ ബോധമാണ്. ഞാൻ അതിൽ (ഈ സ്ഥിതിയിൽ) തന്നെ പ്രതിഷ്ഠിതനമാണ്.

**നാത്മാ ഭാവേഷു നോ ഭാവസ്തത്രാനന്തേ നിരഞ്ജനേ**
**ഇത്യസക്തോഽസ്പൃഹഃ ശാന്ത ഏതദേവാഹമാസ്ഥിതഃ 7-4**

ദേഹാദികളായ ഭാവങ്ങളിൽ (പരിച്ഛിന്നവസ്തുക്കളിൽ) ആത്മാവ് സ്ഥിതിചെയ്യുന്നില്ല (അവ ആത്മാവിനെ ഉൾക്കൊള്ളുന്നില്ല. എന്നാൽ ആത്മാവ് അവയില് വ്യാപിച്ചിരിക്കുന്നു). നിർമലവും അനന്തവുമായ ആത്മാവിലും പരിച്ഛിന്നങ്ങളായ ഭാവങ്ങളില്ല. (ഇവ രണ്ടും തമ്മിൽ യാതൊരുതരത്തിലുള്ള സംബന്ധവുമില്ല എന്നർഥം). ഇപ്രകാരം ഞാൻ ഒന്നിനോടും സംഗമില്ലാത്തവനം, ഒന്നിനെയും കാംക്ഷിക്കാത്തവനം, ശാന്തനമാണ്. ഞാൻ അതിൽ (ഇപ്രകാരമുള്ള ആത്മാവിൽ) തന്നെ പ്രതിഷ്ഠിതനമാണ്.

**അഹോ ചിന്മാത്രമേവാഹം ഇന്ദ്രജാലോപമം ജഗത്**
**ഇതി മമ കഥം കുത്ര ഹേയോപാദേയകല്പനാ 7-5**

എന്തൊരാശ്ചര്യം! ഞാൻ ശുദ്ധബോധം മാത്രമാണ്. ഈ വിശ്വമാകട്ടെ ഇന്ദ്രജാലം പോലെയുമാണ്. ഇക്കാണുന്നതെല്ലാം വെറും ഭ്രമമാണെന്ന് ഞാനറിയുന്ന സ്ഥിതിയ്ക്ക് എനിക്ക് എന്തെങ്കിലും ത്യജിക്കുവാനോ നേടുവാനോ ഉള്ള ചിന്ത ഉണ്ടാകുന്നതെങ്ങനെ?

# അദ്ധ്യായം എട്ട്
# ബന്ധവും മോക്ഷവും

**അഷ്ടാവക്ര ഉവാച**
**തദാ ബന്ധോ യദാ ചിത്തം കിംചിദ് വാഞ്ഛതി ശോചതി**
**കിംചിന്മുഞ്ചതി ഗൃഹ്ണാതി കിംചിദ്ധൃഷ്യതി കുപ്യതി8-1**

അഷ്ടാവക്രൻ: മനസ്സ് എന്തെങ്കിലും ആഗ്രഹിക്കുകയോ, എന്തിലെങ്കിലും ദുഃഖിക്കുകയോ, എന്തിനെയെങ്കിലും ത്യജിക്കുകയോ, ഗ്രഹിക്കുകയോ, എന്തിലെങ്കിലും സന്തോഷിക്കുകയോ, എന്തിനോടെങ്കിലും കോപിക്കുകയോ ചെയ്യുന്നതാണ് ബന്ധം.

**തദാ മുക്തിർയദാ ചിത്തം ന വാഞ്ഛതി ന ശോചതി**
**ന മുഞ്ചതി ന ഗൃഹ്ണാതി ന ഹൃഷ്യതി ന കുപ്യതി 8-2**

മനസ്സ് എന്തെങ്കിലും ആഗ്രഹിക്കുകയോ, എന്തിലെങ്കിലും ദുഃഖിക്കുകയോ, എന്തിനെയെങ്കിലും ത്യജിക്കുകയോ, ഗ്രഹിക്കുകയോ, എന്തിലെങ്കിലും സന്തോഷിക്കുകയോ, എന്തിനോടെങ്കിലും കോപിക്കുകയോ ചെയ്യാതിരിക്കുന്നതാണ് മോക്ഷം.

**തദാ ബന്ധോ യദാ ചിത്തം സക്തം കാസ്വപി ദൃഷ്ടിഷു**
**തദാ മോക്ഷോ യദാ ചിത്തമസക്തം സർവദൃഷ്ടിഷു 8-3**

മനസ്സ് ഏതെങ്കിലും ഇന്ദ്രിയത്തോട് ആസക്തമായിരിക്കുന്നത് ബന്ധവും, മനസ്സ് യാതൊരു ഇന്ദ്രിയത്തോടും ആസക്തിയില്ലാതിരിക്കുന്നത് മോക്ഷവുമാകുന്നു.

(ഇവിടെ ദൃഷ്ടി എന്ന പദം ഇന്ദ്രിയങ്ങളെ ഉദ്ദേശിച്ചാണ് പ്രയോഗിച്ചിരിക്കുന്നത്).

**യദാ നാഹം തദാ മോക്ഷോ യദാഹം ബന്ധനം തദാ**
**മത്വേതി ഹേലയാ കിഞ്ചിന്മാ ഗൃഹാണ വിമുഞ്ച മാ 8-4**

"ഞാൻ" ഇല്ലാതിരിക്കുന്നതു മോക്ഷവും, "ഞാൻ" ഉണ്ടായിരിക്കുന്ന അവസ്ഥ ബന്ധനവുമാണ്. നീ ഇതിനെ അറിഞ്ഞിട്ടും ഇതിനെ അവഗണിച്ച് യാതൊന്നിനെയും ഗ്രഹിക്കുകയോ ഉപേക്ഷിക്കുകയോ ചെയ്യാതിരിക്കു.

## അദ്ധ്യായം ഒമ്പത്
## നിർവേദാഷ്ടകം

**അഷ്ടാവക്ര ഉവാച**
**കൃതാകൃതേ ച ദ്വന്ദ്വാനി കദാ ശാന്താനി കസ്യ വാ**
**ഏവം ജ്ഞാത്വേഹ നിർവേദാദ്ഭവ ത്യാഗപരോഽവ്രതീ 9-1**

കർത്തവ്യങ്ങളും അകർത്തവ്യങ്ങളും, മറ്റു ദ്വന്ദ്വങ്ങളും എന്നാണ്, ആരുടെയാണ് ശമിച്ചിട്ടുള്ളത്? ഇത് അറിഞ്ഞിട്ട് (ഇവയിൽ നിന്നെല്ലാം) വിരക്തനായി (ഇവയോട്) ത്യാഗബുദ്ധിയുള്ളവനും യാതൊരു വ്രതങ്ങളുമില്ലാത്തവനും ആയിത്തീരൂ.

**കസ്യാപി താത ധന്യസ്യ ലോകചേഷ്ടാവലോകനാത്**
**ജീവിതേച്ഛാ ബുഭുക്ഷാ ച ബുഭുത്സോപശമഃ ഗതാഃ 9-2**

മകനേ, ലോകത്തിലെ ചേഷ്ടകൾ കണ്ടിട്ട് ധന്യനായ ഏതൊരാൾക്കാണ് ജീവിക്കുവാനും, ഭോഗമനുഭവിക്കുവാനും, അറിയുവാനുമുള്ള ആഗ്രഹം ശമിച്ചിട്ടുള്ളത്?

(വളരെ അപൂർവ്വമായി ധന്യനായ ഒരുവനു മാത്രമേ ഇതു സാദ്ധ്യമാകൂ എന്ന് താത്പര്യം).

**അനിത്യം സർവമേവേദം താപത്രിതയദൂഷിതം**
**അസാരം നിന്ദിതം ഹേയമിതി നിശ്ചിത്യ ശാമ്യതി 9-3**

ഇക്കാണുന്നതെല്ലാം അനിത്യവും, ത്രിവിധ താപങ്ങളാൽ ദൂഷിതവും, സാരമില്ലാത്തതും, നിന്ദ്യവും, ത്യജിക്കപ്പെടേണ്ടതുമാണ് എന്ന് നിശ്ചയിച്ചവന് ശമത്തെ പ്രാപിക്കുന്നു.

(താപം അഥവാ ദുഃഖം മൂന്നു പ്രകാരത്തിലാണ്. ആധിഭൗതികതാപം സഹജീവികൾ നിമിത്തമായി ഉണ്ടാകുന്നു. ആദ്ധ്യാത്മികതാപം അവനവന്റെ ഉള്ളിൽ നിന്നു ജനിക്കുന്നു. അതായത് കാമം, ക്രോധം, ഇത്യാദി വികാരങ്ങൾ മൂലമുണ്ടാകുന്നത്. ആധിദൈവികതാപം പ്രകൃതിശക്തികൾ നിമിത്തമുണ്ടാകുന്നതാണ്. ഉദാ: ഭൂചലനം, വരൾച്ച, മിന്നൽ, തുടങ്ങിയ നിമിത്തമുണ്ടാകുന്നത്).

**കോ$\not$സൌ കാലോ വയഃ കിം വാ യത്ര ദ്വന്ദ്വാനി നോ നൃണാം**
**താന്യുപേക്ഷ്യ യഥാപ്രാപ്തവര്ത്തീ സിദ്ധിമവാപ്നുയാത് 9-4**

മനുഷ്യർക്ക് ഏതു കാലത്തിൽ അല്ലെങ്കിൽ വയസ്സിലാണ് ദ്വന്ദ്വങ്ങൾ അനുഭവപ്പെടാത്തത്? അവയെ ഉപേക്ഷിച്ചിട്ട് യദൃച്ഛയാ വന്നുചേരുന്നവയിൽ തൃപ്തനായിരിക്കുന്നവന് സിദ്ധിയെ പ്രാപിക്കുന്നു.

**നാനാ മതം മഹർഷീണാം സാധൂനാം യോഗിനാം തഥാ**
**ദൃഷ്ട്വാ നിർവേദമാപന്നഃ കോ ന ശാമ്യതി മാനവഃ 9-5**

മഹർഷിമാർക്കും, സജ്ജനങ്ങൾക്കും, യോഗികൾക്കും വ്യത്യസ്ത അഭിപ്രായങ്ങളാണുള്ളത്. ഇത് കണ്ടറിഞ്ഞ് വിരക്തനാകുന്ന ഏതൊരു മനുഷ്യനാണ് ശാന്തിയടയാത്തത്?

**കൃത്വാ മൂർതിപരിജ്ഞാനം ചൈതന്യസ്യ ന കിം ഗുരുഃ**
**നിർവേദസമതായുക്ത്യാ യസ്താരയതി സംസൃതേഃ 9-6**

ചൈതന്യത്തിനെ യഥാതഥമായി അറിഞ്ഞിട്ട് വിരക്തി, സമഭാവന, യുക്തി എന്നിവയിലൂടെ യാതൊരുവനാണോ സംസാരത്തെ തരണം ചെയ്യുന്നതു അവൻ തന്നെയല്ലേ യഥാർഥ ഗുരു?

("താരയതി" എന്ന ശബ്ദത്തിന് "തരണം ചെയ്യിക്കുന്നു" എന്നും അർത്ഥമുള്ളതുകൊണ്ട് "ശിഷ്യനെ സംസാരത്തിൽ നിന്ന് തരണംചെയ്യിക്കുന്നവൻ" എന്നും വ്യാഖ്യാനിക്കാം).

**പശ്യ ഭൂതവികാരാംസ്ത്വം ഭൂതമാത്രാൻ യഥാർഥതഃ**
**തത്ക്ഷണാദ് ബന്ധനിർമുക്തഃ സ്വരൂപസ്ഥോ ഭവിഷ്യസി 7**

ഇക്കാണുന്നതെല്ലാം പഞ്ചഭൂതനിർമ്മിതമായതിനാൽ യഥാർഥത്തിൽ പഞ്ചഭൂതങ്ങൾ മാത്രമാണെന്ന് കണ്ടറിഞ്ഞാൽ തത്ക്ഷണം തന്നെ നീ ബന്ധനത്തിൽ നിന്നു മുക്തനായി സ്വരൂപത്തിൽ പ്രതിഷ്ഠിതനായിത്തീരും.

**വാസനാ ഏവ സംസാര ഇതി സർവാ വിമുഞ്ച താഃ**
**തത്ത്യാഗോ വാസനാത്യാഗാത്സ്ഥിതിരദ്യ യഥാ തഥാ 9-8**

വാസന തന്നെയാണ് സംസാരമെന്നറിഞ്ഞ് സകല വാസനകളെയും ത്യജിക്കുക. വാസനാത്യാഗം കൊണ്ട് തന്നെ സംസാരത്യാഗവും സാദ്ധ്യമാകും. അനന്തരം നീ ഏതുസ്ഥിതിയിലാണോ അതിൽ തന്നെ വർത്തിക്കുക.

# അദ്ധ്യായം പത്ത്
## ഉപശമം

**അഷ്ടാവക്ര ഉവാച**
**വിഹായ വൈരിണം കാമമര്ഥം ചാനർഥസംകുലം**
**ധർമ്മമപ്യേതയോർഹേതും സർവത്രാദരം കുരു 10-1**

അഷ്ടാവക്രൻ: ആഗ്രഹമാകുന്ന ശത്രുവിനെയും, അനർഥ കാരണമായ അർഥത്തിനെയും (സമ്പത്തിനെയും), ഇവ രണ്ടിനും (കാമത്തിനും അർഥത്തിനും) കാരണമായ ധർമത്തിനെയും ത്യജിച്ചിട്ട് സർവത്ര (ഈ മൂന്നിലും) ഉദാസീനഭാവം കൈക്കൊള്ളൂ.

(ധർമം, അർഥം, കാമം, മോക്ഷം എന്നിവയാണ് നാലു പുരുഷാർഥങ്ങൾ. ധർമ്മാനുഷ്ഠാനം കൊണ്ട് പുണ്യ മുണ്ടാവുകയും അതിന്റെ ഫലമായി അർഥവും, കാമവും പ്രാപ്തമാകുകയും ചെയ്യുന്നു. എന്നാൽ ഈ മൂന്നിനെയും ത്യജിച്ചവനു മാത്രമേ പരമപുരുഷാർഥമായ മോക്ഷം സിദ്ധിക്കൂ).

**സ്വപ്നേന്ദ്രജാലവത് പശ്യ ദിനാനി ത്രീണി പഞ്ച വാ**
**മിത്രക്ഷേത്രധനാഗാരദാരദായാദിസമ്പദഃ 10-2**

സുഹൃത്ത്, ഭൂസ്വത്ത്, ധനം, വീട്, ഭാര്യ, സമ്മാനങ്ങൾ തുടങ്ങിയ സമ്പത്തെല്ലാം മൂന്നോ അഞ്ചോ ദിവസം മാത്രം നിലനിൽക്കുന്നവയും, സ്വപ്നവും, ഇന്ദ്രജാലവും പോലെ മിഥ്യയുമാണെന്ന് കാണൂ.

**യത്ര യത്ര ഭവേത്തൃഷ്ണാ സംസാരം വിദ്ധി തത്ര വൈ**
**പ്രൌഢവൈരാഗ്യമാശ്രിത്യ വീതതൃഷ്ണഃ സുഖീ ഭവ** 10-3

തൃഷ്ണ എവിടെയൊക്കെയുണ്ടോ അവിടെ സംസാരവുമുണ്ട്. അതുകൊണ്ട് പക്വമായ വൈരാഗ്യത്തെ ആശ്രയിച്ചിട്ട് തൃഷ്ണാരഹിതനായി സുഖമനുഭവിക്കൂ.

**തൃഷ്ണാമാത്രാത്മകോ ബന്ധസ്തന്നാശോ മോക്ഷ ഉച്യതേ**
**ഭവാസംസക്തിമാത്രേണ പ്രാപ്തിതുഷ്ടിർമുഹുർമുഹുഃ** 10-4

ബന്ധമെന്നത് തൃഷ്ണ മാത്രമാണ്. അതിന്റെ നാശം തന്നെയാണ് മോക്ഷമെന്ന് പറയുന്നത്. ലോകത്തിനോടുള്ള അനാസക്തികൊണ്ടുമാത്രം ആത്മപ്രാപ്തിയുടെ ഫലമായുണ്ടാകുന്ന ആനന്ദം വീണ്ടും വീണ്ടും (നിരന്തം) അനുഭവപ്പെടുന്നു.

**ത്വമേകശ്ചേതനഃ ശുദ്ധോ ജഡം വിശ്വമസത്തഥാ**
**അവിദ്യാപി ന കിഞ്ചിത്സാ കാ ബുഭുത്സാ തഥാപി തേ**10-5

നീ ഏകനും, ചേതനനും (ബോധസ്വരൂപനും), ശുദ്ധനുമാണ്. ജഗത്താകട്ടെ ജഡവും അസത്തുമാണ്. അവിദ്യയും ഒന്നുമല്ലാത്തതാണ് (അതിനും ഉണ്മയില്ല). ആ സ്ഥിതിയ്ക്ക് നിനക്ക് ഏതിലാണ് ജിജ്ഞാസ?

(നീ അറിയാനാഗ്രഹിക്കുന്നതെല്ലാം അസത്തും, ജഡവുമാണ്. അതിനെക്കുറിച്ച് ഒന്നും അറിയേണ്ട കാര്യമില്ല എന്ന് താത്പര്യം).

**രാജ്യം സുതാഃ കലത്രാണി ശരീരാണി സുഖാനി ച**
**സംസക്തസ്യാപി നഷ്ടാനി തവ ജന്മനി ജന്മനി** 10-6

രാജ്യം, മക്കൾ, ഭാര്യമാർ, ശരീരങ്ങൾ, സുഖങ്ങൾ എന്നിവയിൽ നീ എത്രയോ ജന്മങ്ങളായി ആസക്തനായിരുന്നിട്ടും ജന്മം തോറും അവയെല്ലാം നിനക്ക് നഷ്ടമായല്ലോ.

**അലമർഥേന കാമേന സുകൃതേനാപി കർമണാ**
**ഏഭ്യഃ സംസാരകാന്താരേ ന വിശ്രാന്തമഭൂൻമനഃ** 10-7

അർഥം, കാമം, സത്കർമങ്ങൾ എന്നിവയ്ക്കുവേണ്ടി പ്രവർത്തിക്കുന്നതു ഇനിയെങ്കിലും മതിയാക്കു. ഇവകൊണ്ടൊന്നും നിന്റെ മനസ്സിന് സംസാരമാകുന്ന കാട്ടിൽ യാതൊരുവിശ്രമവും ഇതുവരെ ലഭിച്ചിട്ടില്ലല്ലോ.

**കൃതം ന കതി ജന്മാനി കായേന മനസാ ഗിരാ**
**ദുഃഖമായാസദം കർമ തദദ്യാപ്യുപരമ്യതാം** 10-8

ശരീരം കൊണ്ടും, മനസ്സുകൊണ്ടും, വാക്കുകളാലും എത്രയോ ജന്മങ്ങളായി നീ ദുഃഖകരവും, ആയാസകരവുമായ എന്തൊക്കെ കർമ്മങ്ങള് ചെയ്തിട്ടില്ല! (എത്രയോ കർമ്മങ്ങൾ ചെയ്തു എന്നർഥം). ഇനിയെങ്കിലും അതിൽ നിന്ന് പിൻവാങ്ങുക.

# അദ്ധ്യായം പതിനൊന്ന്
# നിശ്ചിതജ്ഞാനത്തിന്റെ ഫലം

**അഷ്ടാവക്ര ഉവാച**
**ഭാവാഭാവവികാരാശ്ച സ്വഭാവാദിതി നിശ്ചയീ**
**നിർവികാരോ ഗതക്ലേശഃ സുഖേനൈവോപശാമ്യതി 11-1**

അഷ്ടാവക്രൻ: അസ്തിത്വം, അഭാവം (അസ്തിത്വമില്ലായ്മ), വികാരം (മാറ്റം) എന്നിവ എല്ലാ വസ്തുക്കളുടെയും സ്വഭാവമാണെന്ന് സംശയരഹിതമായി അറിഞ്ഞവൻ നിർവികാരനും, ക്ലേശമുക്തനുമായി വളരെ എളുപ്പത്തിൽ ശാന്തിയടയുന്നു.

**ഈശ്വരഃ സർവനിര്മാതാ നേഹാന്യ ഇതി നിശ്ചയീ**
**അന്തര്ഗലിതസർവാശഃ ശാന്തഃ ക്വാപി ന സജ്ജതേ 11-2**

സകലതും നിർമിക്കുന്നത് ഈശ്വരനല്ലാതെ മറ്റാരുമല്ല എന്ന് സംശയരഹിതമായി അറിഞ്ഞവൻ, തന്റെ ഉള്ളിലെ എല്ലാ ആഗ്രഹങ്ങളും നശിച്ച് തൃപ്തനും ശാന്തനുമായിത്തീരുന്നു. അവൻ ഒന്നിലും ആസക്തനാകുന്നില്ല.

**ആപദഃ സംപദഃ കാലേ ദൈവാദേവേതി നിശ്ചയീ**
**തൃപ്തഃ സ്വസ്ഥേന്ദ്രിയോ നിത്യം ന വാഞ്ഛതി ന ശോചതി11-3**

ആപത്തും, സമ്പത്തും യഥാകാലം ദൈവഗതിയനുസരിച്ച് വന്നുചേരുന്നതാണെന്ന നിശ്ചയമായ അറിവുള്ളവൻ സദാ തൃപ്തനും, ശാന്തമായ ഇന്ദ്രിയങ്ങളുള്ളവനുമായിത്തീരുന്നു.

അവൻ ഒന്നും ആഗ്രഹിക്കുകയോ ഒന്നിലും ദുഃഖിക്കുകയോ ചെയ്യുന്നില്ല.

**സുഖദുഃഖേ ജന്മമൃത്യൂ ദൈവാദേവേതി നിശ്ചയീ**
**സാധ്യാദർശീ നിരായാസഃ കുർവന്നപി ന ലിപ്യതേ** 11-4

സുഖം, ദുഃഖം, ജനനം, മരണം എന്നിവ ദൈവഗതിയനുസരിച്ച് വന്നുചേരുന്നതാണെന്ന നിശ്ചയമായ അറിവുള്ളവൻ തനിക്ക് കർത്തവ്യമായി ഒന്നുമില്ലെന്നറിഞ്ഞ് ആയാസമില്ലാതെ ജീവിക്കുന്നു. അവൻ എന്തു കർമം ചെയ്താലും അതൊന്നും അവനെ സ്പർശിക്കുന്നില്ല (ബാധിക്കുന്നില്ല).

**ചിന്തയാ ജായതേ ദുഃഖം നാന്യഥേഹേതി നിശ്ചയീ**
**തയാ ഹീനഃ സുഖീ ശാന്തഃ സർവത്ര ഗലിതസ്പൃഹഃ** 11-5

ചിന്തയല്ലാതെ മറ്റൊന്നും കൊണ്ടല്ല ദുഃഖമുണ്ടാകുന്നതെന്ന് നിശ്ചയമായ അറിവുള്ളവൻ ചിന്താരഹിതനും, സുഖിയും, ശാന്തനും എല്ലായ്പോഴും ആശയെ ഉപേക്ഷിച്ചവനുമായി വർത്തിക്കുന്നു.

**നാഹം ദേഹോ ന മേ ദേഹോ ബോധോƒഹമിതി നിശ്ചയീ**
**കൈവല്യം ഇവ സംപ്രാപ്തോ ന സ്മരത്യകൃതം കൃതം** 11-6

"ഞാൻ ദേഹമല്ല, എനിക്ക് ദേഹവുമില്ല, ഞാൻ ബോധമാണ്" എന്ന നിശ്ചയമായ അറിവുള്ളവൻ കൈവല്യം (മോക്ഷം) പ്രാപിച്ചവനെപ്പോലെ ചെയ്തതും ചെയ്യാത്തതുമായ കർമങ്ങളെ സ്മരിക്കുന്നില്ല.

**ആബ്രഹ്മസ്തംബപര്യന്തം അഹമേവേതി നിശ്ചയീ**
**നിർവികല്പഃ ശുചിഃ ശാന്തഃ പ്രാപ്താപ്രാപ്തവിനിർവൃതഃ** 11-7

ബ്രഹ്മാവ് മുതൽ പുൽക്കൊടി വരെ സകലതും ഞാന് തന്നെ എന്ന നിശ്ചയമായ അറിവുള്ളവൻ വികല്പശൂന്യനം, ശുദ്ധനം, ശാന്തനം, പ്രാപ്തവും അപ്രാപ്തവുമായ വസ്തുക്കളെക്കുറിച്ചുള്ള ചിന്തികളിൽ നിന്ന് നിവർത്തിച്ചവനമായിത്തീരുന്നു.

**നാനാശ്ചര്യമിദം വിശ്വം ന കിംചിദിതി നിശ്ചയീ**
**നിർവാസനഃ സ്ഫൂര്ത്തിമാത്രോ ന കിംചിദിവ ശാമ്യതി** 11-8

വിചിത്രവും, ആശ്ചര്യകരവുമായ ഈ വിശ്വം ഒന്നുമല്ല എന്ന നിശ്ചയമായ അറിവുള്ളവന് വാസനാരഹിതനം, ചിത്സ്വരൂപനം, വ്യവഹാരരഹിതനമായി ശാന്തിയെ പ്രാപിക്കുന്നു.

(താനല്ലാതെ മറ്റൊന്നും തന്നെ ഇല്ല എന്നറിഞ്ഞവന് പിന്നെ വ്യവ്യഹാരം ഒന്നും തന്നെയില്ല).

# അദ്ധ്യായം പന്ത്രണ്ട്
# ആത്മസംസ്ഥിതി

**ജനക ഉവാച**
**കായകൃത്യാസഹഃ പൂർവം തതോ വാഗ്വിസ്തരാസഹഃ**
**അഥ ചിന്താസഹസ്തസ്മാദ് ഏവമേവാഹമാസ്ഥിതഃ 12-1**

ജനകൻ: ആദ്യം ഞാൻ ശാരീരികകർമങ്ങളെയും, പിന്നീട് വിസ്തരിച്ചുള്ള സംഭാഷണത്തെയും, പിന്നീട് ചിന്തകളെയും സഹിക്കുവാനാകാത്തതുകൊണ്ട് അവയിൽ നിന്നെല്ലാം നിവൃത്തനായി ഞാൻ കേവലം ആത്മാവായി സ്ഥിതി ചെയ്യുന്നു.

**പ്രീത്യഭാവേന ശബ്ദാദേരദൃശ്യത്വേന ചാത്മനഃ**
**വിക്ഷേപൈകാഗ്രഹൃദയ ഏവമേവാഹമാസ്ഥിതഃ 12-2**

ശബ്ദം മുതലായ വിഷയങ്ങളിൽ അഭിരുചിയില്ലാത്തതിനാലും, ഞാൻ സ്വയം ഇന്ദ്രിയവിഷയമല്ലാത്തതിനാലും (യാതൊരു ഇന്ദ്രിയവും കൊണ്ട് അറിയപ്പെടാത്തതിനാലും), വിക്ഷേപങ്ങളിൽ നിന്ന് മുക്തമായ മനസ്സോടെ ഞാന് കേവലം ആത്മാവായി സ്ഥിതിചെയ്യുന്നു.

**സമാധ്യാസാദിവിക്ഷിപ്തൗ വ്യവഹാരഃ സമാധയേ**
**ഏവം വിലോക്യ നിയമം ഏവമേവാഹമാസ്ഥിതഃ 12-3**

അധ്യാസം ഹേതുവായി മനസ്സിൽ വിക്ഷേപമുള്ളപ്പോൾ മാത്രമേ സമാധിയ്ക്കായി പരിശ്രമം ആവശ്യമുള്ളൂ എന്ന

വാസ്തവം അറിഞ്ഞിട്ട് ഞാൻ കേവലം ആത്മാവായി സ്ഥിതിചെയ്യുന്നു.

**ഹേയോപാദേയവിരഹാദ് ഏവം ഹർഷവിഷാദയോഃ**
**അഭാവാദദ്യ ഹേ ബ്രഹ്മന്നേവമേവാഹമാസ്ഥിതഃ 12-4**

സ്വീകരിക്കാനും, ത്യജിക്കാനും ഒന്നുമില്ലാത്തതിനാലും, എന്തെങ്കിലും നേടിയതിലുള്ള സന്തോഷവും, നഷ്ടപ്പെട്ടതിലുള്ള വിഷാദവുമില്ലാത്തതിനാലും, അല്ലയോ ഗുരോ! ഞാന് ഇന്ന് കേവലം ആത്മാവായി സ്ഥിതിചെയ്യുന്നു.

**ആശ്രമാനാശ്രമം ധ്യാനം ചിത്തസ്വീകൃതവർജനം**
**വികല്പം മമ വീക്ഷ്യൈതൈരേവമേവാഹമാസ്ഥിതഃ 12-5**

ആശ്രമവ്യവസ്ഥയനുസരിച്ചും, അല്ലാതെയുമുള്ള ജീവിതം (അത്യാശ്രമിയുടെ ജീവിതം), ധ്യാനം, മനസ്സ് സ്വീകരിച്ചതിനെ ത്യജിക്കുക എന്നിവയൊക്കെ എന്നില് വികല്പത്തെ ഉണ്ടാക്കുന്നു എന്നറിഞ്ഞ് ഞാൻ കേവലം ആത്മാവായി സ്ഥിതിചെയ്യുന്നു.

(മേൽപറഞ്ഞവയെല്ലാം സാധനകളെല്ലാം മനസ്സിനെ ശാന്തമാക്കാൻ സഹായകമാണെങ്കിലും അവയെയും കൂടെ വർജിച്ചാൽ മാത്രമേ നിർവികല്പമായ അവസ്ഥയെ പ്രാപിക്കുകയുള്ളൂ എന്ന് താത്പര്യം)

**കർമാനുഷ്ഠാനമജ്ഞാനാദ് യഥൈവോപരമസ്തഥാ**
**ബുധ്വാ സമ്യഗിദം തത്ത്വം ഏവമേവാഹമാസ്ഥിതഃ 12-6**

കർമങ്ങളെ അനുഷ്ഠിക്കുന്നതും, അതുപോലെ അവയിൽ നിന്ന് ഉപരമിക്കുന്നതും (കർമാനുഷ്ഠാനത്തിൽ നിന്ന് വിട്ടു നില്ക്കുന്നതും) അജ്ഞാനം മൂലമാണെന്ന തത്വം നന്നായി അറിഞ്ഞിട്ട് ഞാൻ കേവലം ആത്മാവായി സ്ഥിതിചെയ്യുന്നു.

**അചിന്ത്യം ചിന്ത്യമാനോഽപി ചിന്താരൂപം ഭജത്യസൌ**
**ത്യക്ത്വാ തദ്ഭാവനം തസ്മാദ് ഏവമേവാഹമാസ്ഥിതഃ 12-7**

അചിന്ത്യമായ ആത്മതത്വത്തെ ചിന്തയ്ക്കുവിഷയമാക്കിക്കൊണ്ട് ഒരുവൻ അതിനെ ചിന്താരൂപത്തിലാണ് ഭാവനചെയ്യുന്നത്. അതുകൊണ്ട് ഞാന് അതിനെ ഭാവനചെയ്യുന്നത് ഉപേക്ഷിച്ചിട്ട് കേവലം ആത്മാവായി സ്ഥിതിചെയ്യുന്നു.

**ഏവമേവ കൃതം യേന സ കൃതാര്ഥോ ഭവേദസൌ**
**ഏവമേവ സ്വഭാവോ യഃ സ കൃതാര്ഥോ ഭവേദസൌ 12-8**

യാതൊരുവനാണോ മേൽ വിവരിച്ചവണ്ണം കേവലം ആത്മാവായിസ്ഥിതിചെയ്യുന്നത് അവൻ കൃതാർഥനാണ്. യാതൊരാൾക്കാണോ ഇത് സ്വഭാവമായിരിക്കുന്നത് അവന് കൃതാർഥനാണ്.

# അദ്ധ്യായം പതിമൂന്ന്
# ജീവന്മുക്തിയുടെ ഫലം

**ജനക ഉവാച**
**അകിംചനഭവം സ്വാസ്ഥ്യം കൌപീനത്വേƒപി ദുർലഭം**
**ത്യാഗാദാനേ വിഹായാസ്മാദഹമാസേ യഥാസുഖം 13-1**

ജനകൻ: തന്റേതായി ഒന്നുമില്ല എന്ന ഭാവത്തിൽ നിന്നുളവാകുന്ന സ്വസ്ഥത കൗപീനമാത്രധാരികൾക്കു പോലും ദുർലഭമാണ്. അതുകൊണ്ട് ത്യജിക്കുകയും സ്വീകരിക്കുകയും വേണ്ടെന്നുവെച്ച് ഞാൻ സുഖമായി വർത്തിക്കുന്നു

**കുത്രാപി ഖേദഃ കായസ്യ ജിഹ്വാ കുത്രാപി ഖേദ്യതേ**
**മനഃ കുത്രാപി തത്ത്യക്ത്വാ പുരുഷാർഥേ സ്ഥിതഃ സുഖം 13-2**

ഒരാൾക്ക് ചിലപ്പോള് ശരീരം മൂലം ദുഃഖമുണ്ടാകാം. മറ്റു ചിലപ്പോൾ നാവ് മൂലവും, മറ്റു ചിലപ്പോൾ മനസ്സു മൂലവും ദുഃഖമുണ്ടാകാം. അതുകൊണ്ട് അതിനെയെല്ലാം ത്യജിച്ച് ഞാൻ പരമപുരുഷാർഥം നേടി സുഖമായി വർത്തിക്കുന്നു.

**കൃതം കിമപി നൈവ സ്യാദ് ഇതി സംചിന്ത്യ തത്ത്വതഃ**
**യദാ യത്കർതുമായാതി തത് കൃത്വാസേ യഥാസുഖം 13-3**

ശരീരാദികൾ ചെയ്യുന്ന കർമ്മങ്ങള് ഒരിക്കലും വാസ്തവത്തിൽ ഞാൻ (ആത്മാവ്) ചെയ്തിട്ടുള്ളവയല്ല എന്ന് ചിന്തിച്ച് ശരീരാദികൾക്ക് ചെയ്യേണ്ടി വരുന്ന ഓരോ കർമ്മവും ചെയ്ത് ഞാൻ സുഖമായി വർത്തിക്കുന്നു.

**കർമനൈഷ്കർമ്യനിർബന്ധഭാവാ ദേഹസ്ഥയോഗിനഃ**
**സംയോഗായോഗവിരഹാദഹമാസേ യഥാസുഖം 13-4**

കർമം ചെയ്യണം അല്ലെങ്കിൽ ചെയ്യാതിരിക്കണം എന്ന നിർബ്ബന്ധഭാവം ശരീരമാണ് താന് എന്നു കരുതുന്ന യോഗികൾക്കാണുള്ളത്. ആത്മാവിന് ശരീരവുമായി സംയോഗമോ വിയോഗമോ ഇല്ലെന്ന് അറിയുന്നതുകൊണ്ട് ഞാൻ സുഖമായി വർത്തിക്കുന്നു.

**അർഥാനർഥൗ ന മേ സ്ഥിത്യാ ഗത്യാ ന ശയനേന വാ**
**തിഷ്ഠൻ ഗച്ഛൻ സ്വപൻ തസ്മാദഹമാസേ യഥാസുഖം13-5**

ഒരിടത്തു സ്ഥിതിചെയ്യുന്നതുകൊണ്ടോ, സഞ്ചരിക്കുന്നതു കൊണ്ടോ, ഉറങ്ങുന്നതുകൊണ്ടോ എനിക്ക് നേട്ടമോ, കോട്ടമോ സംഭവിക്കുന്നില്ല. അതുകൊണ്ട് ഞാൻ ഒരിടത്തു നിന്നും, സഞ്ചരിച്ചും, ഉറങ്ങിയും സുഖമായി വർത്തിക്കുന്നു.

(ജ്ഞാനി യാതൊരു കർമവും ചെയ്യുന്നതുകൊണ്ടും, ചെയ്യാതിരിക്കുന്നതുകൊണ്ടും ജ്ഞാനിയ്ക്ക് യാതൊന്നും നേടാനോ നഷ്ടപ്പെടുവാനുമില്ലെന്ന് താത്പര്യം. ഇത് അടുത്ത ശ്ലോകത്തിൽ വ്യക്തമാക്കുന്നുണ്ട്).

**സ്വപതോ നാസ്തി മേ ഹാനിഃ സിദ്ധിര്യത്നവതോ ന വാ**
**നാശോല്ലാസൗ വിഹായാസ്മദഹമാസേ യഥാസുഖം 13-6**

കിടന്നുറങ്ങുന്നതുകൊണ്ട് (ഒന്നും ചെയ്യാതെ ഇരിക്കു ന്നതുകൊണ്ട്) എനിക്ക് ഒരു ഹാനിയുമില്ല. പ്രയത്നിച്ചതു

കൊണ്ട് ഒന്നും നേടാനുമില്ല. അതുകൊണ്ട് ലാഭനഷ്ടങ്ങളിൽ ദുഃഖിക്കുകയും ഉല്ലസിക്കുകയും ചെയ്യാതെ ഞാൻ സുഖമായി വർത്തിക്കുന്നു.

**സുഖാദിരൂപാ നിയമം ഭാവേഷ്വാലോക്യ ഭൂരിശഃ**
**ശുഭാശുഭേ വിഹായാസ്മാദഹമാസേ യഥാസുഖം** 13-7

ബാഹ്യവസ്തുക്കളിൽ നിന്നും ലഭിക്കുന്ന സുഖാദി അനുഭവങ്ങള് അനിയതമാണെന്ന് വീണ്ടും വീണ്ടും കണ്ടുമനസ്സിലാക്കിയിട്ട് ശുഭാശുഭങ്ങളെ വെടിഞ്ഞിട്ട് ഞാൻ സുഖമായി വർത്തിക്കുന്നു.

(ഭാവേഷു എന്ന പദത്തിന് പല പല ജന്മങ്ങളിൽ എന്ന അർഥവുമുണ്ട്. ഈ അർഥമെടുത്താൽ ശ്ലോകത്തിന്റെ അർഥം പ്രകാരമായിരിക്കും. "സുഖാദി അനുഭവങ്ങൾ അനിയത മാണെന്ന് പല പല ജന്മങ്ങളില് വേണ്ടത്ര കണ്ടു മനസ്സിലാക്കിയിട്ട് ശുഭാശുഭങ്ങളെ വെടിഞ്ഞിട്ട് ഞാൻ സുഖമായി വർത്തിക്കുന്നു).

# അദ്ധ്യായം പതിനാല്
# ശാന്തിചതുഷ്ടയം

**ജനക ഉവാച**
**പ്രകൃത്യാ ശൂന്യചിത്തോ യഃ പ്രമാദാദ് ഭാവഭാവനഃ**
**നിദ്രിതോ ബോധിത ഇവ ക്ഷീണസംസ്മരണോ ഹി സഃ 14-1**

സ്വാഭാവികമായി ശൂന്യചിത്തനായ (ചിന്തകളില്ലാത്ത) ഒരാൾ, പ്രമാദം (അശ്രദ്ധ) കാരണം വിഷയങ്ങളെക്കുറിച്ച് ഭാവനചെയ്താലും, അയാൾ ഉറക്കത്തിലുള്ള ഒരാൾ ഉണർന്നിരിക്കുന്നതുപോലെയായതിനാൽ വാസനകളിൽ നിന്ന് മുക്തി നേടിയവൻ തന്നെയാണ്.

(ജ്ഞാനിയുടെ കർമത്തിന് ദൃഷ്ടാന്തമായി ഉറക്കത്തിനിടയ്ക്ക് ഉണർന്ന ഒരാളെയാണ് ഈ ശ്ലോകത്തിൽ പറഞ്ഞിരിക്കുന്നത്. ശൂന്യചിത്തൻ ഉറങ്ങുന്നവനെപ്പോലെയാണ്. അയാൾ എന്തെങ്കിലും കർമം ചെയ്താൽ അത് ഉറക്കത്തിനിടയ്ക്ക് ഉണർന്ന ഒരാൾ ചെയ്യുന്ന കർമം പോലെയാണ്. അത് അയാൾ അതിൽ കർതൃത്വമില്ല എന്ന് താത്പര്യം).

**ക്വ ധനാനി ക്വ മിത്രാണി ക്വ മേ വിഷയദസ്യവഃ**
**ക്വ ശാസ്ത്രം ക്വ ച വിജ്ഞാനം യദാ മേ ഗലിതാ സ്പൃഹാ 14-2**

എന്റെ കാമനകൾ എല്ലാം നഷ്ടമായിരിക്കെ എനിക്ക് ധനവും, കൂട്ടുകാരും, വിഷയങ്ങളാകുന്ന തസ്കരന്മാരും, ശാസ്ത്രാഭ്യാസവും, ജ്ഞാനവും എവിടെയാണ്?

(ഇവയ്ക്കൊന്നും കാമനകളില് നിന്ന് മുക്തനായ ഒരു ജ്ഞാനിയുടെ കാര്യത്തിൽ ഇവയ്ക്കൊന്നും യാതൊരു പ്രസക്തിയുമില്ലെന്ന് താത്പര്യം).

**വിജ്ഞാതേ സാക്ഷിപുരുഷേ പരമാത്മനി ചേശ്വരേ**
**നൈരാശ്യേ ബന്ധമോക്ഷേ ച ന ചിന്താ മുക്തയേ മമ 14-3**

പരമാത്മാവും, ഈശ്വരനും, സാക്ഷിപുരുഷനുമായ ആത്മാവ് ഞാൻ തന്നെയാണെന്നറിഞ്ഞതുകൊണ്ട് എനിക്ക് ബന്ധമോക്ഷങ്ങളിൽ ആശയില്ലാതായിരിക്കുന്നു. എനിക്ക് മുക്തിയെക്കുറിച്ച് ഒട്ടും ചിന്തയില്ല.

**അന്തർവികല്പശൂന്യസ്യ ബഹിഃ സ്വച്ഛന്ദചാരിണഃ**
**ഭ്രാന്തസ്യേവ ദശാസ്താസ്താസ്താദൃശാ ഏവ ജാനതേ 14-4**

ആന്തരികമായി ഒരു വികല്പവുമില്ലാതിരിക്കുകയും, പുറമേ ഒരു ഭ്രാന്തനെപ്പോലെയും, സ്വച്ഛന്ദചാരിയായും (യഥേഷ്ടം പ്രവർത്തിക്കുന്ന) ഉള്ള ജ്ഞാനിയുടെ വിവിധ ദശകളെ (അവസ്ഥകളെ) അതുപോലെയുള്ളവർ (മറ്റു ജ്ഞാനികൾ) മാത്രം അറിയുന്നു.

## അദ്ധ്യായം പതിനഞ്ച്
## തത്ത്വോപദേശം

**അഷ്ടാവക്ര ഉവാച**
**യഥാതഥോപദേശേന കൃതാർഥഃ സത്ത്വബുദ്ധിമാൻ**
**ആജീവമപി ജിജ്ഞാസുഃ പരസ്തത്ര വിമുഹ്യതി 15-1**

അഷ്ടാവക്രൻ: സത്വബുദ്ധിയുള്ളവൻ (സാത്വികഗുണമുള്ള ബുദ്ധിയുള്ളവൻ) അല്പമാത്രമായ തത്ത്വോപദേശം കൊണ്ട് കൃതാർഥനാകുന്നു (മുക്തി നേടുന്നു). എന്നാൽ മറ്റുള്ളവൻ (സത്വബുദ്ധിയല്ലാത്തവന്), ആജീവനാന്തം ജ്ഞാനമാർജിക്കാനായി പ്രയത്നിച്ചാലും അക്കാര്യത്തിൽ അജ്ഞാനിയായിത്തന്നെ കഴിയുന്നു.

**മോക്ഷോ വിഷയവൈരസ്യം ബന്ധോ വൈഷയികോ രസഃ**
**ഏതാവദേവ വിജ്ഞാനം യഥേച്ഛസി തഥാ കുരു 15-2**

വിഷയങ്ങളിൽ രുചി ഇല്ലാതിരിക്കുന്നതാണ് മോക്ഷം. വിഷയങ്ങളിൽ രസമുണ്ടായിരിക്കുന്നതാണ് ബന്ധനം. ഇത്രയും മാത്രമാണ് ജ്ഞാനം. ഇതറിഞ്ഞിട്ട് നീ എന്ത് ഇച്ഛിക്കുന്നുവോ അതു ചെയ്യൂ.

**വാഗ്മിപ്രാജ്ഞാനമഹോദ്യോഗം ജനം മൂകജഡാലസം**
**കരോതി തത്ത്വബോധോ⨍യമതസ്ത്യക്തോ ബുഭുക്ഷഭിഃ 15-3**

ഈ തത്വബോധം (ആത്മജ്ഞാനം) വാഗ്മിയും, ബുദ്ധിമാനും, പ്രയത്നശാലിയുമായവനെ മൂകനും, ജഡനും, നിഷ്ക്രിയനു

മാക്കുന്നു. അതുകൊണ്ട് ഭോഗമാഗ്രഹിക്കുന്നവർ ഈ ജ്ഞാനത്തെ കൈക്കൊള്ളുന്നില്ല.

(കഴിഞ്ഞ ശ്ലോകത്തിൽ പറഞ്ഞ വിഷയവിരക്തി തത്ത്വബോധത്തിലൂടെയുണ്ടാവുന്നു എന്നു കാണിക്കുകയാണ് ഈ ശ്ലോകത്തിൽ. സദാ ആത്മാനന്ദത്തിൽ മുഴുകിയിരിക്കുന്ന ജ്ഞാനി അന്തർമുഖനാകയാൽ ജ്ഞാനിയുടെ മനസ്സും, ബുദ്ധിയും, ഇന്ദ്രിയങ്ങളും നിഷ്ക്രിയങ്ങളായി വർത്തിക്കുന്നതു കൊണ്ട് അദ്ദേഹം മൂകനും, ജഡനും, അലസനുമായി കാണപ്പെടുന്നുവെന്ന് താത്പര്യം).

**ന ത്വം ദേഹോ ന തേ ദേഹോ ഭോക്താ കർതാ ന വാ ഭവാൻ**
**ചിദ്രൂപോƒസി സദാ സാക്ഷീ നിരപേക്ഷഃ സുഖം ചര 15-4**

നീ ശരീരമല്ല. നിനക്ക് ശരീരവുമില്ല. നീ കർത്താവും ഭോക്താവുമല്ല (കർമ്മം ചെയ്യുകയോ അതിന്റെ ഫലം അനുഭവിക്കുകയോ ചെയ്യുന്നില്ല). നീ ബോധസ്വരൂപനും, സാക്ഷിയും, ഒന്നിനേയും ആശ്രയിക്കാത്തവനുമാണ്. അതുകൊണ്ട് നീ സദാ സുഖത്തോടെ ജീവിക്കു.

**രാഗദ്വേഷൌ മനോധർമൌ ന മനസ്തേ കദാചന**
**നിർവികല്പോƒസി ബോധാത്മാ നിർവികാരഃ സുഖം ചര 5**

രാഗദ്വേഷങ്ങൾ മനസ്സിന്റെ സ്വഭാവമാണ്. എന്നാൽ മനസ്സ് ഒരിക്കലും നിന്റേതല്ല. നീ നിർവികല്പവും, നിരാകാരവും, ബോധസ്വരൂപവുമായ ആത്മാവാണ്. അതുകൊണ്ട് നീ സദാ സുഖത്തോടെ ജീവിക്കു.

**സർവഭൂതേഷു ചാത്മാനം സർവഭൂതാനി ചാത്മനി**
**വിജ്ഞായ നിരഹംകാരോ നിര്മമസ്ത്വം സുഖീ ഭവ 15-6**

എല്ലാ ഭൂതങ്ങളിലും (ജീവജാലങ്ങളിലും) തന്നെയും, എല്ലാ ഭൂതങ്ങളും (ജീവജാലങ്ങളും) തന്നുള്ളിലും കണ്ടുകൊണ്ട് അഹങ്കാരരഹിതനായും, മമതയില്ലാത്തവനുമായി സുഖ ത്തോടെ ജീവിക്കു.

(സർവജീവജാലങ്ങളിലും അന്തർയാമിയായും, സർവജീവ ജാലങ്ങളുടെയും ആധാരമായുമിരിക്കുന്ന ആത്മാവാണ് താൻ എന്ന് അറിയണമെന്ന് താത്പര്യം).

**വിശ്വം സ്ഫുരതി യത്രേദം തരംഗാ ഇവ സാഗരേ**
**തത്ത്വമേവ ന സന്ദേഹശ്ചിന്മൂര്തേ വിജ്വരോ ഭവ 15-7**

അല്ലയോ ബോധസ്വരൂപാ! സമുദ്രത്തിൽ അലകളെന്ന പോലെ വിശ്വം ഏതിലാണോ ഉയർന്നുവരുന്നത് അത് നീ തന്നെയാണ്. അതിൽ യാതൊരു സംശയവുമില്ല. അതറിഞ്ഞു കൊണ്ട് ദുഃഖമുക്തനായിത്തീരൂ.

(കഴിഞ്ഞ ശ്ലോകത്തിൽ "സർവഭൂതാനി ചാത്മനി" എന്നു പറഞ്ഞതിനെ ഈ ശ്ലോകത്തിലൂടെ വ്യാഖ്യാനിച്ചിരിക്കു കയാണ്).

**ശ്രദ്ധസ്വ താത ശ്രദ്ധസ്വ നാത്ര മോഽഹം കുരുഷ്വ ഭോഃ**
**ജ്ഞാനസ്വരൂപോ ഭഗവാനാത്മാ ത്വം പ്രകൃതേഃ പരഃ 15-8**

അല്ലയോ കുഞ്ഞേ! അത്യന്തം ശ്രദ്ധയുള്ളവനായിരിക്കു. ഇക്കാര്യത്തിൽ മോഹമരുത്. നീ പ്രകൃതിയ്ക്ക് അതീതനും, ജ്ഞാനസ്വരൂപനും ഭഗവാനുമായ ആത്മാവാണ്.

**ഗുണൈഃ സംവേഷ്ടിതോ ദേഹസ്തിഷ്ഠത്യായാതി യാതി ച**
**ആത്മാ ന ഗന്താ നാഗന്താ കിമേനമനുശോചസി 15-9**

ഇന്ദ്രിയങ്ങളോടുകൂടിയ ശരീരം ഈ ലോകത്തിൽ വരുകയും, വസിക്കുകയും, ഈ ലോകം വിട്ട് പോകുകയും ചെയ്യുന്നു. ആത്മാവ് വരുകയോ പോകുകയോ ചെയ്യുന്നില്ല. പിന്നെ എന്തിനാണ് നീ ഈ ശരീരത്തിനുവേണ്ടി സങ്കടപ്പെടുന്നത്?

**ദേഹസ്തിഷ്ഠതു കല്പാന്തം ഗച്ഛത്വദ്യൈവ വാ പുനഃ**
**ക്വ വൃദ്ധിഃ ക്വ ച വാ ഹാനിസ്തവ ചിന്മാത്രരൂപിണഃ15-10**

ശരീരം കല്പത്തിന്റെ അവസാനം വരെ ഇരിക്കട്ടെ. അല്ലെങ്കിൽ ഇന്നു തന്നെ അത് പൊയ്ക്കൊള്ളട്ടെ. കേവല ബോധസ്വരൂപനായ നിനക്ക് വൃദ്ധിയും ഹാനിയും എവിടെയാണുള്ളത്?

**ത്വയ്യനംതമഹാംഭോധൌ വിശ്വവീചിഃ സ്വഭാവതഃ**
**ഉദേതു വാസ്തമായാതു ന തേ വൃദ്ധിർന വാ ക്ഷതിഃ 15-11**

അനന്തബോധസമുദ്രമായ നിന്നിൽ ലോകമാകുന്ന തിരമാല സ്വാഭാവികമായി ഉയരുകയോ താഴുകയോ ചെയ്യട്ടെ. അതിൽ നിനക്ക് വൃദ്ധിയും ഹാനിയുമില്ല.

**താത ചിന്മാത്രരൂപോഽസി ന തേ ഭിന്നമിദം ജഗത്**
**അതഃ കസ്യ കഥം കുത്ര ഹേയോപാദേയകല്പനാ** 15-12

കുഞ്ഞേ! നീ കേവലബോധസ്വരൂപനാണ്. ഈ ലോകം നിന്നിൽ നിന്ന് ഭിന്നമല്ല. അപ്പോൾ പിന്നെ ആര് ഏതിനെ എങ്ങനെയാണ് സ്വീകരിക്കുകയോ, ത്യജിക്കുകയോ ചെയ്യുന്നത്?

**ഏകസ്മിന്നവ്യയേ ശാന്തേ ചിദാകാശേഽമലേ ത്വയി**
**കുതോ ജന്മ കുതോ കർമ കുതോഽഹംകാര ഏവ ച** 15-13

ഏകനും, അവ്യയനും (നാശമില്ലാത്തവനും), ശാന്തനും, ബോധരൂപമായ ആകാശവും, നിർമലനുമായ നിന്നിൽ ജനനവും, കർമ്മവും, അഹങ്കാരവും എവിടെയാണുള്ളത്?

**യത്ത്വം പശ്യസി തത്രൈകസ്ത്വമേവ പ്രതിഭാസസേ**
**കിം പൃഥക് ഭാസതേ സ്വര്ണാത് കടകാംഗദനൂപുരം** 15-14

നീ കാണുന്ന ഈ ലോകമായി പ്രതിഭാസിക്കുന്നത് ഏകനായ നീ തന്നെയാണ്. (സ്വർണ്ണനിർമ്മിതമായ) കൈവള, തോൾവള, ചിലങ്ക എന്നിവ ഒരിക്കലും സ്വർണ്ണത്തിൽ നിന്ന് വേറെയായി കാണപ്പെടുന്നില്ലല്ലോ.

**അയം സോഽഹമയം നാഹം വിഭാഗമിതി സംത്യജ**
**സർവമാത്മേതി നിശ്ചിത്യ നിഃസങ്കല്പഃ സുഖീ ഭവ**15-15

"ഈ ഞാൻ ഇങ്ങനെയുള്ളവനാണ്, ഇങ്ങനെയുള്ളവനല്ല" എന്നിങ്ങനെയുള്ള ഭേദഭാവന വെടിഞ്ഞ് സർവവും താനാണെന്ന് (ആത്മാവാണെന്ന്) നിശ്ചയിച്ചുറപ്പിച്ചിട്ട് സങ്കല്പരഹിതനും, സുഖിയുമായിത്തീരൂ.

**ത്വയൈവാജ്ഞാനതോ വിശ്വം ത്വമേകഃ പരമാര്ഥതഃ**
**ത്വത്തോƒന്യോ നാസ്തി സംസാരീ നാസംസാരീ ച കശ്ചന16**

അജ്ഞാനം മൂലം നിനക്ക് ഈ വിശ്വമുള്ളതായിത്തോന്നുന്നു. വാസ്തവത്തിൽ നീ ഏകൻ മാത്രമേയുള്ളൂ. നിന്നിൽ നിന്നന്യനായി സംസാരിയോ, സംസാരിയല്ലാത്തവനോ ആയി ആരും തന്നെയില്ല.

(ഭേദഭാവന വെടിയണമെന്ന് കഴിഞ്ഞ ശ്ലോകത്തിൽ പറഞ്ഞതിനെ എങ്ങനെ സാധിക്കണമെന്ന് ഈ ശ്ലോകത്തിൽ വിവരിച്ചിരിക്കുന്നു).

**ഭ്രാന്തിമാത്രമിദം വിശ്വം ന കിംചിദിതി നിശ്ചയീ**
**നിർവാസനഃ സ്ഫൂർതിമാത്രോ ന കിംചിദിവ ശാമ്യതി 15-17**

ഈ വിശ്വം വെറും ഭ്രാന്തി മാത്രമാണ്. വാസ്തവത്തില് ഇതിന് യാതൊരു ഉണ്മയുമില്ല എന്നു നിശ്ചയജ്ഞാനമുള്ളവൻ വാസനാരഹിതനും, ബോധസ്വരൂപനുമായി താനല്ലാതെ മറ്റൊന്നുമില്ലെന്നവണ്ണം പൂർണ്ണമായി ശാന്തിയടയുന്നു.

**ഏക ഏവ ഭവാംഭോധാവാസീദസ്തി ഭവിഷ്യതി**
**ന തേ ബന്ധോƒസ്തി മോക്ഷോ വാ കൃതകൃത്യഃ സുഖം ചര 18**

സംസാരസാഗരത്തിൽ ഒന്നു (ആത്മാവ്) മാത്രമേ ഉണ്ടായിരുന്നുള്ളൂ, അത് മാത്രമേ ഇപ്പോൾ ഉള്ളൂ, അത് മാത്രമേ എന്നും ഉണ്ടായിരിക്കുകയുള്ളൂ. അങ്ങനെയുള്ള നിനക്ക് ബന്ധമോ മോക്ഷമോ ഇല്ല. അതുകൊണ്ട് കൃതകൃത്യനായി സുഖിയായി ജീവിക്കു.

(ത്രികാലങ്ങളിലും നശിക്കാത്ത ആത്മാവാണ് നീ എന്നു താത്പര്യം).

**മാ സങ്കല്പവികല്പാഭ്യാം ചിത്തം ക്ഷോഭയ ചിന്മയ**
**ഉപശാമ്യ സുഖം തിഷ്ഠ സ്വാത്മന്യാനന്ദവിഗ്രഹേ 15-19**

സങ്കല്പവികല്പങ്ങളെക്കൊണ്ട് (അനുകൂലവും പ്രതികൂലവുമായ ചിന്തകളെക്കൊണ്ട്) ചിത്തത്തെ ക്ഷോഭിപ്പിക്കരുത്. ആനന്ദ ഘനമായ സ്വാത്മാവിൽ ശാന്തിയടഞ്ഞ് സുഖമായിരിക്കു.

**ത്യജൈവ ധ്യാനം സർവത്ര മാ കിംചിദ് ഹൃദി ധാരയ**
**ആത്മാ ത്വം മുക്ത ഏവാസി കിം വിമൃശ്യ കരിഷ്യസി15-20**

ധ്യാനത്തെ പൂർണ്ണമായും ത്യജിക്കു. മനസ്സിൽ ഒന്നിനും സ്ഥാനം കൊടുക്കുകയുമരുത്. നീ സദാ മുക്തനായ ആത്മാവ് തന്നെയാണ്. പിന്നെ മനനം ചെയ്തിട്ട് എന്തു നേടാനാണ്?

(ജ്ഞാനി യാതൊരു തരത്തിലുള്ള സാധനകളും അഭ്യസി ക്കേണ്ടതില്ല. ശ്രവണം, മനനം, നിദിധ്യാസനം എന്നിവ അജ്ഞാനിക്കു വേണ്ടിയുള്ളതാണ്. അതുകൊണ്ടാണ് ജ്ഞാനി

ധ്യാനിക്കുകയോ മനനം ചെയ്യുകയോ വേണ്ടെന്ന് ഈ ശ്ലോകത്തിൽ പറഞ്ഞിരിക്കുന്നത്)

# അദ്ധ്യായം പതിനാറ്
# സർവവിസ്മരണോപദേശം

**അഷ്ടാവക്ര ഉവാച**
**ആചക്ഷ്വ ശൃണു വാ താത നാനാശാസ്ത്രാണ്യനേകശഃ**
**തഥാപി ന തവ സ്വാസ്ഥ്യം സർവവിസ്മരണാദ് ഋതേ 16-1**

അഷ്ടാവക്രൻ: കുഞ്ഞേ! നീ വിവിധശാസ്ത്രങ്ങൾ പലതവണ കേൾക്കുകയോ പഠിപ്പിക്കുകയോ ചെയ്താലും സകലതും വിസ്മരിക്കാതെ നിനക്ക് സ്വസ്ഥതയുണ്ടാവുകയില്ല.

(ഗാഢനിദ്രയില് സർവവിസ്മരണം സംഭവിക്കുന്നുണ്ടെങ്കിലും ആരും മുക്തി പ്രാപിക്കുന്നില്ല. ഇതിനുകാരണം സുഷുപ്തിയിൽ ബാഹ്യമായ സകലതും വിസ്മരിക്കുന്നുണ്ടെങ്കിലും അജ്ഞാനം നശിക്കാതെ നിൽക്കുന്നു. അതുകൊണ്ടാണ് സുഷുപ്തികൊണ്ട് ആർക്കും മുക്തി ലഭിക്കാത്തത്. താനൊഴികെ മറ്റെല്ലാം മിഥ്യയാണെന്ന് ഒരാൾ അറിയുമ്പോൾ അയാൾക്ക് സർവ വിസ്മരണമുണ്ടാകുകയും, അയാൾ മുക്തനായിത്തീരുകയും ചെയ്യുന്നു).

**ഭോഗം കർമ സമാധിം വാ കുരു വിജ്ഞ തഥാപി തേ**
**ചിത്തം നിരസ്തസർവാശമത്യര്ഥം രോചയിഷ്യതി 16-2**

അല്ലയോ ജ്ഞാനസ്വരൂപാ! നീ ഭോഗമനുഭവിക്കുകയോ, സമാധി അഭ്യസിക്കുകയോ, മറ്റു കർമങ്ങൾ അനുഷ്ഠിക്കുകയോ ചെയ്താലും നിന്റെ മനസ്സ് സകല ആശകളിൽ നിന്ന് മുക്തമായ ഒന്നിനുവേണ്ട് അത്യന്തം കൊതിക്കുകതന്നെചെയ്യും.

**ആയാസാത്സകലോ ദുഃഖീ നൈനം ജാനാതി കശ്ചന**
**അനേനൈവോപദേശേന ധന്യഃ പ്രാപ്നോതി നിർവൃതിം** 16-3

ഈ സത്യത്തെ അറിയാതെ (കഴിഞ്ഞ ശ്ലോകത്തിൽ പറഞ്ഞതായ സത്യത്തെ) സകലരും പ്രയത്നിച്ചു ക്ലേശമനുഭവിക്കുന്നു. എന്നാൽ സുകൃതിയായ ഒരുവൻ ഈ ഉപദേശം ശ്രവിച്ചാൽ അത് അനുഷ്ഠിച്ച് നിർവൃതി പ്രാപിക്കുന്നു.

**വ്യാപാരേ ഖിദ്യതേ യസ്തു നിമേഷോന്മേഷയോരപി**
**തസ്യാലസ്യ ധുരീണസ്യ സുഖം നാന്യസ്യ കസ്യചിത്** 16-4

കണ്ണുകൾ തുറക്കുവാനും അടയ്ക്കുവാനും പോലും ഉദാസീനത കാണിക്കുന്ന അത്യന്തം നിഷ്ക്രിയനായവന് അവകാശപ്പെട്ടതാണ് സുഖം. മറ്റുള്ള ആർക്കും അതു ലഭിക്കുകയില്ല.

(ലോകവ്യവഹാരത്തിൽ ജ്ഞാനി അത്യന്തം ഉദാസീനനായിരിക്കുമെന്നും അതുകൊണ്ട്തന്നെ അത്യന്തം നിഷ്ക്രിയനുമായിരിക്കും എന്നു ഈ ശ്ലോകത്തിലൂടെ സൂചിപ്പിക്കുകയാണ്).

**ഇദം കൃതമിദം നേതി ദ്വന്ദ്വൈര്മുക്തം യദാ മനഃ**
**ധര്മാര്ഥകാമമോക്ഷേഷു നിരപേക്ഷം തദാ ഭവേത്** 16-5

"ഞാൻ ഇതി ചെയ്തു, അല്ലെങ്കിൽ ചെയ്തിട്ടില്ല" എന്നിങ്ങനെയുള്ള ദ്വന്ദങ്ങളില് നിന്ന് മനസ്സ് എന്നാണോ

മുക്തമാകുന്നത് അന്നുമാത്രമേ ധർമ്മം, അർഥം, കാമം, മോക്ഷം എന്നിവയോട് ഉദാസീനത വരുകയുള്ളൂ.

**വിരക്തോ വിഷയദ്വേഷ്ടാ രാഗീ വിഷയലോലുപഃ**
**ഗ്രഹമോക്ഷവിഹീനസ്തു ന വിരക്തോ ന രാഗവാൻ 16-6**

വിരക്തൻ വിഷയങ്ങളെ വെറുക്കുന്നു. രാഗി (ആസക്തിയുള്ളവൻ) വിഷയലോലുപനുമാണ്. വിഷയങ്ങളെ ഗ്രഹിക്കുകയും ത്യജിക്കുകയും ചെയ്യാത്തവൻ വിരക്തനോ, രാഗിയോ അല്ല.

**ഹേയോപാദേയതാ താവത്സംസാരവിടപാങ്കുരഃ**
**സ്പൃഹാ ജീവതി യാവദ് വൈ നിർവിചാരദശാസ്പദം 16-7**

വിഷയങ്ങളെ ഗ്രഹിക്കുകയും ത്യജിക്കുകയും ചെയ്യുന്നിടത്തോളം സംസാരവൃക്ഷത്തിന്റെ അങ്കുരവും, നിർവിചാരദശയുടെ ആധാരവുമായ (അവിവേകത്തിന് കാരണവുമായ) ആശ നിലനിൽക്കുകതന്നെ ചെയ്യും.

**പ്രവൃത്തൌ ജായതേ രാഗോ നിവൃത്തൌ ദ്വേഷ ഏവ ഹി**
**നിർദ്വന്ദ്വോ ബാലവദ്ധീമാൻ ഏവമേവ വ്യവസ്ഥിതഃ 16-8**

ആഗ്രഹത്തോടെ പ്രവൃത്തി ചെയ്യുന്നതുമൂലം രാഗം ഒന്നുകൂടി ശക്തമാകുന്നു. അതുപോലെ ദ്വേഷപൂർവ്വം നിവൃത്തനാകുന്നതോടൊപ്പം ദ്വേഷവും ശക്തമാകുന്നു. ഇതു രണ്ടും (രാഗവും ദ്വേഷവും) വെടിഞ്ഞവനായ ജ്ഞാനി കുട്ടികളെപ്പോലെ ഉള്ള

സ്ഥിതിയിൽ തന്നെ (പ്രവൃത്തിയിലും നിവൃത്തിയിലും തത്പര നാകാതെ) വർത്തിക്കുന്നു.

**ഹാതുമിച്ഛതി സംസാരം രാഗീ ദുഃഖജിഹാസയാ**
**വീതരാഗോ ഹി നിര്ദ്ദുഃഖസ്തസ്മിന്നപി ന ഖിദ്യതി 16-9**

ആസക്തിയുള്ളവൻ ദുഃഖത്തിനെയകറ്റാനായി സംസാരത്തെ ത്യജിക്കുവാൻ ഇച്ഛിക്കുന്നു. എന്നാൽ അനാസക്തനായവൻ (വീതരാഗൻ) ദുഃഖത്തിൽ നിന്നു മുക്തനാകയാൽ, അവിടെയും (സംസാരത്തിലും) ദുഃഖത്തെ പ്രാപിക്കുന്നില്ല.

**യസ്യാഭിമാനോ മോക്ഷേƒപി ദേഹേƒപി മമതാ തഥാ**
**ന ച ജ്ഞാനീ ന വാ യോഗീ കേവലം ദുഃഖഭാഗസൌ 16-10**

യാതൊരുവനാണോ മോക്ഷത്തിൽ പോലും അഭിമാനവും ("ഞാൻ മോക്ഷം നേടി" എന്ന ഭാവവും), ശരീരത്തിൽ മമതയും ഉള്ളത് അയാൾ ജ്ഞാനിയോ, യോഗിയോ അല്ല. അയാൾ ദുഃഖമനുഭവിക്കുന്നവന് മാത്രമാണ്.

(അയാൾ അജ്ഞാനിയും, സംസാരിയുമാണെന്നർഥം)

**ഹരോ യദ്യുപദേഷ്ടാ തേ ഹരിഃ കമലജോƒപി വാ**
**തഥാപി ന തവ സ്വാസ്ഥ്യം സർവവിസ്മരണാദൃതേ 16-11**

നിന്റെ ഉപദേഷ്ടാവ് ശിവനോ, വിഷ്ണുവോ, ബ്രഹ്മാവോ തന്നെയായാലും സകലതും വിസ്മരിക്കാതെ നിനക്ക് സ്വസ്ഥതയുണ്ടാവുകയില്ല.

# അദ്ധ്യായം പതിനേഴ്
# തത്വസ്വരൂപവിംശതികം

**അഷ്ടാവക്ര ഉവാച**
**തേന ജ്ഞാനഫലം പ്രാപ്തം യോഗാഭ്യാസഫലം തഥാ**
**തൃപ്തഃ സ്വച്ഛേന്ദ്രിയോ നിത്യം ഏകാകീ രമതേ തു യഃ** 17-1

അഷ്ടാവക്രൻ: യാതൊരുവനാണോ സദാ (തന്നിൽ തന്നെ) തൃപ്തനായും, ശുദ്ധമായ ഇന്ദ്രിയങ്ങളോടുകൂടിയും, ഏകാകി യായും (തന്നിൽതന്നെ) ആനന്ദമനുഭവിക്കുന്നത് അവന് ജ്ഞാനഫലവും, യോഗാഭ്യാസഫലവും പ്രാപ്തമാണ്.

**ന കദാചിജ്ജഗത്യസ്മിൻ തത്ത്വജ്ഞാ ഹന്ത ഖിദ്യതി**
**യത ഏകേന തേനേദം പൂര്ണം ബ്രഹ്മാണ്ഡമണ്ഡലം** 17-2

എന്തൊരാശ്ചര്യം! തത്വജ്ഞാനി ഈ ലോകത്തിൽ ഒരിക്കലും ഖേദിക്കുന്നില്ല. എന്തെന്നാൽ ഈ ബ്രഹ്മാണ്ഡം മുഴുവന് അവനാൽ വ്യാപ്തമാണ്.

(ആത്മരൂപത്തിൽ ഈ ബ്രഹ്മാണ്ഡം മുഴുവന് വ്യാപിച്ചി രിക്കുന്നത് താൻ തന്നെയാണെന്നറിയുന്ന ജ്ഞാനി ഒരിക്കലും ഖേദിക്കുന്നില്ല എന്ന് താത്പര്യം).

**ന ജാതു വിഷയാഃ കേ∫പി സ്വാരാമം ഹർഷയന്ത്യമീ**
**സല്ലകീപല്ലവപ്രീതമിവേഭം നിംബപല്ലവാഃ** 17-3

ഈന്തപ്പനയുടെ തളിരിലകൾ തിന്ന് ശീലിച്ച ആനയെ വേപ്പിൻ തളിര് സന്തോഷിപ്പിക്കാത്തതുപോലെ, സദാ സ്വാത്മാരാമനായിരിക്കുന്നവനെ ഈ വിഷയങ്ങളൊന്നും തന്നെ ഒരിക്കലും സന്തോഷിപ്പിക്കുന്നില്ല.

**യസ്തു ഭോഗേഷു ഭുക്തേഷു ന ഭവത്യധിവാസിതാ**
**അഭുക്തേഷു നിരാകാംക്ഷീ താദൃശോ ഭവദുർലഭഃ 17-4**

യാതൊരുവനാണോ അനുഭവിച്ചുകഴിഞ്ഞ ഭോഗവസ്തുക്കളിൽ മനസ്സിനെ ഉറപ്പിക്കാത്തതിരിക്കുകയും, അനുഭവിച്ചിട്ടില്ലാത്ത ഭോഗങ്ങളെക്കുറിച്ച് ആകാംക്ഷയില്ലാതിരിക്കുകയും ചെയ്യുന്നത് അങ്ങനെയുള്ളവൻ ഈ ലോകത്തില് ദുർലഭനാണ്.

**ബുഭുക്ഷുരിഹ സംസാരേ മുമുക്ഷുരപി ദൃശ്യതേ**
**ഭോഗമോക്ഷനിരാകാംക്ഷീ വിരലോ ഹി മഹാശയഃ 17-5**

ഈ ലോകത്തിൽ ഭോഗം ആഗ്രഹിക്കുന്നവരും, മോക്ഷം ആഗ്രഹിക്കുന്നവരും കാണപ്പെടുന്നുണ്ട്. എന്നാൽ ഭോഗവും മോക്ഷവും ആഗ്രഹിക്കാത്ത മഹാപുരുഷന്മാർ വളരെ വിരളമാണ്.

**ധർമാര്ഥകാമമോക്ഷേഷു ജീവിതേ മരണേ തഥാ**
**കസ്യാപ്യുദാരചിത്തസ്യ ഹേയോപാദേയതാ ന ഹി 17-6**

ധർമ്മം, അർഥം, കാമം, മോക്ഷം, ജീവിതം, മരണം എന്നിവയിൽ ത്യാജ്യഗ്രാഹ്യബുദ്ധിയില്ലാത്തത് വളരെ വിരളന്മാരായ ചില ഉദാരചിത്തന്മാർക്ക് മാത്രമാണ്.

**വാഞ്ഛാ ന വിശ്വവിലയേ ന ദ്വേഷസ്തസ്യ ച സ്ഥിതൌ**
**യഥാ ജീവികയാ തസ്മാദ് ധന്യ ആസ്തേ യഥാ സുഖം 17-7**

ഈ ലോകം വിലയിച്ചുപോകണമെന്ന ആഗ്രഹമോ, ഇത് (ഈ ലോകം) തുടരുന്നതിൽ ദ്വേഷമോ ഇല്ലാത്തവനായ സുകൃതി (പുണ്യശാലി) യദൃച്ഛയാ വന്നുചേരുന്നതുകൊണ്ട് സുഖത്തോടെ വർത്തിക്കുന്നു.

**കൃതാർഥോ⁄നേന ജ്ഞാനേനേത്യേവം ഗലിതധീഃ കൃതീ**
**പശ്യൻ ശൃണ്വൻ സ്പൃശൻ ജിഘ്രന്നശ്നന്നാസ്തേ യഥാ സുഖം 8**

ഈ ജ്ഞാനം (ആത്മജ്ഞാനം) കൊണ്ട് കൃതാർഥനും, ചിന്തകളൊഴിഞ്ഞ മനസ്സോടുകൂടിയവനും, തൃപ്തനുമായവൻ കണ്ടും, കേട്ടും, തൊട്ടും, മണത്തും, രുചിച്ചും സുഖമായിരിക്കുന്നു.

(പഞ്ചേന്ദ്രിയങ്ങളിലൂടെ ഈ ലോകത്തെ വിഷയങ്ങള നുഭവിക്കുമ്പോഴും ജ്ഞാനിയ്ക്ക് ഖേദമുണ്ടാകുന്നില്ല, സുഖമായി ത്തന്നെയിരിക്കുന്നു എന്നു താത്പര്യം).

**ശൂന്യാ ദൃഷ്ടിർവൃഥാ ചേഷ്ടാ വികലാനീന്ദ്രിയാണി ച**
**ന സ്പൃഹാ ന വിരക്തിർവാ ക്ഷീണസംസാരസാഗരേ 17-9**

സംസാരസാഗരം ഇല്ലാതായിക്കഴിഞ്ഞവന് (സംസാരത്തിൽ നിന്ന് ഒരാള് മുക്തനായിക്കഴിഞ്ഞവന്) പിന്നെ ആസക്തിയോ വിരക്തിയോ ഉണ്ടായിരിക്കുകയില്ല. അങ്ങനെ യുള്ള ജ്ഞാനിയുടെ ദൃഷ്ടി ശൂന്യമായതും, പ്രവൃത്തികൾ ഉദ്ദേശരഹിതവും, ഇന്ദ്രിയങ്ങൾ നിഷ്ക്രിയവു മായിരിക്കും.

**ന ജാഗർതി ന നിദ്രാതി നോന്മീലതി ന മീലതി**
**അഹോ പരദശാ ക്വാപി വർതതേ മുക്തചേതസഃ 17-10**

എന്തൊരാശ്ചര്യം! ജ്ഞാനി ഉണർന്നിരിക്കുകയോ, ഉറങ്ങുകയോ ചെയ്യുന്നില്ല. അയാൾ കണ്ണുകള് തുറക്കുകയോ, അടയ്ക്കുകയോ ചെയ്യുന്നില്ല. ഇങ്ങനെയുള്ള ജ്ഞാനി ഏതോ അലൗകികവും അത്യുത്കൃഷ്ടവുമായ സ്ഥിതിയിലാണ്.

**സർവത്ര ദൃശ്യതേ സ്വസ്ഥഃ സർവത്ര വിമലാശയഃ**
**സമസ്തവാസനാമുക്തോ മുക്തഃ സർവത്ര രാജതേ 17-11**

സകലവാസനകളെയും വെടിഞ്ഞുകഴിഞ്ഞ ജീവന്മുക്തൻ എവിടെയായിരുന്നാലും ശാന്തചിത്തനായും, ശുദ്ധമായ അന്തഃകരണത്തോടെയും വിരാജിക്കുന്നു.

**പശ്യൻ ശൃണ്വൻ സ്പൃശൻ ജിഘ്രന്നശ്നൻ ഗൃഹ്ണൻ വദൻ വ്രജൻ**
**ഈഹിതാനീഹിതൈർമുക്തോ മുക്ത ഏവ മഹാശയഃ 17-12**

ജീവന്മുക്തൻ വിഷയവസ്തുക്കളെ കാണുകയും, കേൾക്കുകയും, സ്പർശിക്കുകയും, മണക്കുകയും, രുചിക്കുകയും, എടുക്കുകയും ചെയ്യുമ്പോഴും, സംസാരിക്കുമ്പോഴും, നടക്കുമ്പോഴും രാഗദ്വേഷങ്ങളിൽ നിന്ന് മുക്തനായിരിക്കും.

**ന നിന്ദതി ന ച സ്തൌതി ന ഹൃഷ്യതി ന കുപ്യതി**
**ന ദദാതി ന ഗൃഹ്ണാതി മുക്തഃ സർവത്ര നീരസഃ 17-13**

ജീവന്മുക്തൻ ഒന്നിനെയും നിന്ദിക്കുകയോ സ്തുതിക്കുകയോ ചെയ്യുന്നില്ല; ഒന്നിലും സന്തോഷിക്കുകയോ, ആരോടും കോപിക്കുകയോ ചെയ്യുന്നില്ല; ഒന്നും കൊടുക്കുകയോ എടുക്കുകയോ ചെയ്യുന്നില്ല. മുക്തൻ സർവത്ര അനാസക്ത നായിരിക്കുന്നു.

**സാനുരാഗാം സ്ത്രിയം ദൃഷ്ട്വാ മൃത്യും വാ സമുപസ്ഥിതം**
**അവിഹ്വലമനാഃ സ്വസ്ഥോ മുക്ത ഏവ മഹാശയഃ 17-14**

അനുരാഗവതിയായ സ്ത്രീയെ കണ്ടാലും, മരണം സമാഗത മായാലും മനസ്സ് ക്ഷോഭിക്കാത്തവനും, ശാന്തചിത്തനുമായ മഹാപുരുഷൻ മുക്തൻ തന്നെയാണ്.

**സുഖേ ദുഃഖേ നരേ നാര്യാം സംപത്സു വിപത്സു ച**
**വിശേഷോ നൈവ ധീരസ്യ സർവത്ര സമദർശിനഃ 17-15**

സമദർശിയായ ജ്ഞാനി സുഖത്തിനെയും, ദുഃഖത്തിനെയും, പുരുഷനെയും, സ്ത്രീയെയും, സമ്പത്തിനെയും, വിപത്തിനെയും ഒരുപോലെ (രാഗദ്വേഷങ്ങളില്ലാതെ) കാണുന്നു.

**ന ഹിംസാ നൈവ കാരുണ്യം നൌദ്ധത്യം ന ച ദീനതാ**
**നാശ്ചര്യം നൈവ ച ക്ഷോഭഃ ക്ഷീണസംസരണേ നരേ 16**

സംസാരം നശിച്ചുകഴിഞ്ഞവനിൽ (ജ്ഞാനിയിൽ) ഹിംസ, കാരുണ്യം, ഗർവ്വ്, ദീനത, അത്ഭുതം, ക്ഷോഭം തുടങ്ങിയവ ഉണ്ടായിരിക്കുകയില്ല.

**ന മുക്തോ വിഷയദ്വേഷ്ടാ ന വാ വിഷയലോലുപഃ**
**അസംസക്തമനാ നിത്യം പ്രാപ്താപ്രാപ്തമുപാശ്നുതേ 17-17**

ജീവന്മുക്തൻ വിഷയങ്ങളോട് (ഭോഗവസ്തുക്കളോട്) ദ്വേഷമുള്ളവനോ, വിഷയലോലുപനോ ആയിരിക്കുകയില്ല. ജ്ഞാനി സദാ അനാസക്തനായി ഏതിനെ നേടിയാലും, നേടിയില്ലെങ്കിലും സമദർശിയായി അനുഭവിക്കുന്നു.

**സമാധാനാസമാധാനഹിതാഹിതവികല്പനാഃ**
**ശൂന്യചിത്തോ ന ജാനാതി കൈവല്യമിവ സംസ്ഥിതഃ 17-18**

കേവലം താൻ മാത്രമേയുള്ളൂ എന്നവണ്ണം വർത്തിക്കുന്ന ശൂന്യചിത്തൻ സമാധാനം, സമാധാനമില്ലായ്മ, ഹിതം, അഹിതം എന്നിങ്ങനെയുള്ള വ്യത്യാസങ്ങളെ അറിയുന്നില്ല.

**നിർമമോ നിരഹംകാരോ ന കിംചിദിതി നിശ്ചിതഃ**
**അന്തര്ഗലിതസർവാശഃ കുർവന്നപി കരോതി ന 17-19**

"ഞാൻ, എന്റേത്" എന്നീ ഭാവനകളില്ലാത്തവനും, തനിയ്ക്കല്ലാതെ മറ്റൊന്നിനും ഉണ്മയില്ല എന്നറിയുന്നവനും, തന്റെ മനസ്സിലെ സകല ആശകളെയും വെടിഞ്ഞവനുമായ ജ്ഞാനി കർമം ചെയ്യുമ്പോഴും ഒന്നും ചെയ്യുന്നില്ല.

(നിർമമനും, നിരഹങ്കാരനുമായ ജ്ഞാനിയ്ക്ക് കർതൃത്വഭാവമില്ലെന്ന് താത്പര്യം).

**മനഃപ്രകാശസംമോഹസ്വപ്നജാഡ്യവിവർജിതഃ**
**ദശാം കാമപി സംപ്രാപ്തോ ഭവേദ് ഗലിതമാനസഃ 17-20**

മനസ്സ് വിലയിച്ചുപോയ ജ്ഞാനി ജാഗ്രത്, മൂർച്ഛാ, സ്വപ്നം, സുഷുപ്തി എന്നീ അവസ്ഥാഭേദങ്ങളെ വിട്ട് ഏതോ ഒരു അവർണനീയമായ സ്ഥിതിയെ പ്രാപിച്ചവനാകുന്നു.

(സദാ ആത്മാനന്ദാത്തിൽ മുഴുകിയിരിക്കുന്ന ജ്ഞാനിയുടെ സ്ഥിതി വാക്കുകളാൽ വിവരിക്കുക അസാദ്ധ്യമാണെന്ന് താത്പര്യം).

**ക്വ നിരോധോ വിമൂഢസ്യ യോ നിർബന്ധം കരോതി വൈ**
**സ്വാരാമസ്യൈവ ധീരസ്യ സർവദാസാവകൃത്രിമഃ 18-41**

പ്രയത്നപൂർവം മനസ്സിനെ നിരോധിക്കുവാന് ശ്രമിയ്ക്കുന്ന മൂഢന് മനോനിരോധം എവിടെ ഉണ്ടാകുവാനാണ്? എന്നാൽ സ്വാത്മാരാമനായ ജ്ഞാനിയ്ക്ക് സദാ അകൃത്രിമമായ മനോനിരോധം സാദ്ധ്യമാകുന്നു.

**ഭാവസ്യ ഭാവകഃ കശ്ചിന്ന കിംചിദ് ഭാവകോപരഃ**
**ഉഭയാഭാവകഃ കശ്ചിദ് ഏവമേവ നിരാകുലഃ 18-42**

ചിലർ ചില വസ്തുക്കൾക്ക് ഉണ്മയുണ്ടെന്നു കരുതുന്നു. വേറെ ചിലർ ഒന്നിനും ഉണ്മയില്ലെന്നു കരുതുന്നു. എന്നാൽ തന്നിൽ നിന്ന് ഭിന്നമായി ഒന്നും തന്നെ ഉണ്ടെന്നോ ഇല്ലെന്നോ ഭാവിക്കാത്തവനായ ഏതോ ഒരാൾ അക്കാരണം കൊണ്ടുതന്നെ നിരാകുലനാണ്.

(താർക്കികന്മാർ മുതലായവ പലരും ഈ ജഗത്തിന് ഉണ്മയുണ്ടെന്നു കരുതുന്നു. ശൂന്യവാദികളായ ബൗദ്ധന്മാരും മറ്റും ഒന്നിനും ഉണ്മയില്ലെന്നും കരുതുന്നു. ഈ രണ്ട് മതങ്ങളെയും നിരസിച്ച് "ഏകവും അദ്വയവുമായ സത്യം താൻ തന്നെയാണ്" എന്നറിയുന്നവൻ വളരെ വിരളനാണ്).

**ശുദ്ധമദ്വയമാത്മാനം ഭാവയന്തി കുബുദ്ധയഃ**
**ന തു ജാനന്തി സംമോഹാദ്യാവജ്ജീവമനിർവൃതാഃ** 18-43

ശുദ്ധവും, അദ്വയവുമായ ആത്മാവിനെ ഭാവനമാത്രം ചെയ്യുന്ന മൂഢന്മാർ മോഹം ഹേതുവായി ആത്മാവിനെ അറിയുന്നില്ല. അതുകൊണ്ട് തന്നെ അവർ ജീവിതാവസാനം വരെ നിർവൃതിയടയുന്നില്ല.

**മുമുക്ഷോർബുദ്ധിരാലംബമന്തരേണ ന വിദ്യതേ**
**നിരാലംബൈവ നിഷ്കാമാ ബുദ്ധിർമുക്തസ്യ സർവദാ** 18-44

മുമുക്ഷുവിന്റെ ബുദ്ധി ഒരിക്കലും നിരാലംബമായിരിക്കുന്നില്ല. എന്നാൽ മുക്തന് നിഷ്കാമനാകയാല് അദ്ദേഹത്തിന്റെ ബുദ്ധി സദാ നിരാലംബയായിത്തന്നെ വർത്തിക്കുന്നു.

(ജ്ഞാനിയും അജ്ഞാനിയും തമ്മിലുള്ള ഈ വ്യത്യാസ ത്തിനെക്കുറിച്ച് നാല്പതാം ശ്ലോകത്തിൽ സൂചിപ്പിച്ചിട്ടുണ്ട്).

**വിഷയദ്വീപിനോ വീക്ഷ്യ ചകിതാഃ ശരണാർഥിനഃ**
**വിശന്തി ഝടിതി ക്രോഡം നിരോധൈകാഗ്രസിദ്ധയേ** 45

വിഷയങ്ങളാകുന്ന കടുവകളെക്കണ്ട് ഭയന്നിട്ട് മുമുക്ഷുക്കൾ വിക്ഷേപത്തെ നിരോധിക്കാനും ഏകാഗ്രതയ്ക്കുമായി ശരണം തേടി പെട്ടെന്ന് ഗുഹയിൽ (ഹൃദയത്തിൽ) പ്രവേശിക്കുന്നു.

**നിർവാസനം ഹരിം ദൃഷ്ട്വാ തൂഷ്ണീം വിഷയദന്തിനഃ**
**പലായന്തേ ന ശക്താസ്തേ സേവന്തേ കൃതചാടവഃ 18-46**

വാസനാമുക്തനായ ജ്ഞാനിയാകുന്ന സിംഹത്തെ കണ്ടിട്ട് വിഷയങ്ങളാകുന്ന ആനകൾ നിശ്ശബ്ദരായി ഓടിക്കളയുന്നു. അതിനു ശക്തരല്ലാത്ത വിഷയങ്ങള് സ്തുതിപാഠകരായി ജ്ഞാനിയെ സേവിക്കുന്നു.

**ന മുക്തികാരികാം ധത്തേ നിഃശങ്കോ യുക്തമാനസഃ**
**പശ്യൻ ശൃണ്വൻ സ്പൃശൻ ജിഘ്രന്നശ്നന്നാസ്തേ യഥാസുഖം 47**

സംശയങ്ങളകന്നവനും, ശാന്തമനസ്കനുമായവൻ മുക്തിക്കുള്ള ഉപായത്തെയും സ്വീകരിക്കുന്നില്ല. അയാൾ കാണുക, കേൾക്കുക, തൊടുക, മണക്കുക, രുചിക്കുക തുടങ്ങിയ വ്യാപാരങ്ങളിലേർപ്പെട്ടിരിക്കുമ്പോഴും ആത്മാവില് രമിച്ച് സുഖമായിരിക്കുന്നു.

**വസ്തുശ്രുവണമാത്രേണ ശുദ്ധബുദ്ധിർനിരാകുലഃ**
**നൈവാചാരമനാചാരമൌദാസ്യം വാ പ്രപശ്യതി 18-48**

ശുദ്ധബുദ്ധിയായവൻ ആത്മതത്വത്തിനെക്കുറിച്ച് ആചാര്യോ പദേശം ശ്രവിക്കുന്നതുകൊണ്ടുമാത്രം സ്വസ്ഥനായിത്തീരുന്നു. അദ്ദേഹം ഒന്നിനെയും കർത്തവ്യകർമമായോ, നിഷിദ്ധ

കർമമായോ കാണുന്നില്ല, എന്നാൽ അവയോട് ഉദാസീനനായുമിരിക്കുന്നില്ല.

**യദാ യത്കർതുമായാതി തദാ തത്കുരുതേ ഋജുഃ**
**ശുഭം വാപ്യശുഭം വാപി തസ്യ ചേഷ്ടാ ഹി ബാലവത് 18-49**

ഋജുബുദ്ധിയുള്ളവൻ ഏതുസമയത്ത് ഏതു കർമമാണോ ചെയ്യേണ്ടത് അതു ചെയ്യുന്നു. അദ്ദേഹത്തിന്റെ ശുഭമോ, അശുഭമോ ആയ ചേഷ്ടകൾ കുട്ടികളുടേതു പോലെയായിരിക്കും.

(രാഗദ്വേഷങ്ങളില്ലാത്തതിനാലാണ് ജ്ഞാനിയുടെ കർമം കുട്ടികളുടേതു പോലെയായി കാണപ്പെടുന്നത്).

**സ്വാതന്ത്ര്യാത്സുഖമാപ്നോതി സ്വാതന്ത്ര്യാല്ലഭതേ പരം**
**സ്വാതന്ത്ര്യാന്നിർവൃതിം ഗച്ഛേത്സ്വാതന്ത്ര്യാത് പരമം പദം 50**

സ്വാതന്ത്ര്യം (രാഗദ്വേഷങ്ങളിൽ നിന്നുള്ള മുക്തി) ഹേതുവായി സുഖവും (ചിത്തശാന്തിയും), ജ്ഞാനവും, നിർവൃതിയും, പരമപദവും നേടുന്നു.

**അകർതൃത്വമഭോക്തൃത്വം സ്വാത്മനോ മന്യതേ യദാ**
**തദാ ക്ഷീണാ ഭവന്ത്യേവ സമസ്താശ്ചിത്തവൃത്തയഃ 18-51**

തനിക്ക് കർതൃത്വവും, ഭോക്തൃത്വവുമില്ലെന്ന് എപ്പോഴാണോ അറിയുന്നത് അപ്പോൾ സകലചിത്തവൃത്തികളും ഇല്ലാതായി ത്തീരുന്നു.

**ഉച്ഛൃംഖലാപ്യകൃതികാ സ്ഥിതിര്ധീരസ്യ രാജതേ**
**ന തു സസ്പൃഹചിത്തസ്യ ശാന്തിര്മൂഢസ്യ കൃത്രിമാ** 18-52

ജ്ഞാനിയുടെ സ്ഥിതി യാതൊരു നിയന്ത്രണത്തിനും വിധേയമല്ലെങ്കിലും, അകൃത്രിമമായതിനാൽ ശോഭിക്കുന്നു. എന്നാൽ മനസ്സില് കാമനകളുള്ള മൂഢന്റെ ശാന്തി കൃത്രിമമായതിനാൽ ശോഭിക്കുന്നില്ല.

**വിലസന്തി മഹാഭോഗൈര്വിശന്തി ഗിരിഗഹ്വരാൻ**
**നിരസ്തകല്പനാ ധീരാ അബദ്ധാ മുക്തബുദ്ധയഃ** 18-53

കല്പനകളിൽ നിന്ന് (ഭാവനകളിൽ നിന്ന്) മുക്തരായവരും, ബന്ധങ്ങളില്ലാത്തവരും, മുക്തമായ ബുദ്ധിയോടുകൂടിയവരുമായ ജ്ഞാനികൾ മഹാഭോഗങ്ങളെ അനുഭവിക്കുകയും, പർവതഗുഹകളില് പ്രവേശിക്കുകയും ചെയ്യുന്നു.

(ഭോഗം നിറഞ്ഞ ജീവിതവും, ത്യാഗപൂർണമായ ഗുഹാവാസവും ജ്ഞാനിയ്ക്ക് ഒരു പോലെയെന്ന് താത്പര്യം).

**ശ്രോത്രിയം ദേവതാം തീർഥമംഗനാം ഭൂപതിം പ്രിയം**
**ദൃഷ്ട്വാ സംപൂജ്യ ധീരസ്യ ന കാപി ഹൃദി വാസനാ** 18-54

ശ്രോത്രിയൻ, ദേവത, തീർഥം (പുണ്യനദി അല്ലെങ്കിൽ പുണ്യസ്ഥലം), സ്ത്രീ, രാജാവ്, പ്രിയപ്പെട്ടവൻ എന്നിവരെ കണ്ടാലും പൂജനീയനായ ജ്ഞാനിയുടെ ഹൃദയത്തിൽ യാതൊരു വാസനയും (രാഗദ്വേഷാദികൾ) ഉണ്ടാകുന്നില്ല.

**ഭൃത്യൈഃ പുത്രൈഃ കലത്രൈശ്ച ദൌഹിത്രൈശ്ചാപി ഗോത്രജൈഃ**
**വിഹസ്യ ധിക്കൃതോ യോഗീ ന യാതി വികൃതിം മനാക് 55**

ഭൃത്യന്മാർ, പുത്രന്മാർ, ഭാര്യമാർ, പേരക്കുട്ടികൾ, ബന്ധുക്കൾ എന്നിവരാൽ പരിഹസിക്കപ്പെട്ടുകയോ, നിന്ദിക്കപ്പെട്ടുകയോ ചെയ്യുന്ന യോഗി അല്പം പോലും വികാരം അനുഭവിക്കുന്നില്ല.

(സ്തുതി, നിന്ദ എന്നിവയാൽ യോഗിയുടെ മനസ്സിൽ ഹർഷവിഷാദങ്ങളുണ്ടാകുന്നില്ലെന്ന് താത്പര്യം).

**സന്തുഷ്ടോƒപി ന സന്തുഷ്ടഃ ഖിന്നോƒപി ന ച ഖിദ്യതേ**
**തസ്യാശ്ചര്യദശാം താം താം താദൃശാ ഏവ ജാനതേ 18-56**

ജ്ഞാനി സന്തുഷ്ടനായി കാണപ്പെടുന്നുണ്ടെങ്കിലും വാസ്തവത്തിൽ സന്തുഷ്ടനല്ല. അതുപോലെ ദുഃഖിതനായി കാണപ്പെടുന്നുണ്ടെങ്കിലും വാസ്തവത്തിൽ ദുഃഖിതനുമല്ല. ഇപ്രകാരമുള്ള ജ്ഞാനിയുടെ ആശ്ചര്യകരമായ അവസ്ഥകളെ അതുപോലെയുള്ളവർ (മറ്റു ജ്ഞാനികൾ) മാത്രം അറിയുന്നു.

(സന്തോഷം, ദുഃഖം എന്നിവ മനോവൃത്തികൾ മാത്രമാണ്. ജ്ഞാനി അവയ്ക്കെല്ലാം അതീതനാണ്).

**കർതവ്യതൈവ സംസാരോ ന താം പശ്യന്തി സൂരയഃ**
**ശൂന്യാകാരാ നിരാകാരാ നിർവികാരാ നിരാമയാഃ 18-57**

തനിക്ക് എന്തെങ്കിലും കർത്തവ്യമുണ്ടെന്ന് കരുതുന്നതു തന്നെയാണ് സംസാരം. ശൂന്യാകാരന്മാരും, നിരാകാരന്മാരും,

നിർവികാരന്മാരും, യാതൊരു ദുഃഖവുമില്ലാത്തവരുമായ ജ്ഞാനികൾ ഒരിക്കലും തങ്ങൾക്ക് എന്തെങ്കിലും കർത്തവ്യമുണ്ടെന്ന് കരുതുന്നില്ല.

**അകുർവന്നപി സംക്ഷോഭാദ് വ്യഗ്രഃ സർവത്ര മൂഢധീഃ**
**കുർവന്നപി തു കൃത്യാനി കുശലോ ഹി നിരാകുലഃ 18-58**

മൂഢൻ (അജ്ഞാനി) ഒന്നും ചെയ്യാതിരിക്കുമ്പോൾ പോലും മാനസികക്ഷോഭം കാരണം സദാ അസ്വസ്ഥചിത്ത നായിരിക്കുന്നു. എന്നാൽ കർമകുശലനായ ജ്ഞാനിയാകട്ടെ കർമം ചെയ്യുന്നുണ്ടെങ്കിലും തികച്ചും സ്വസ്ഥനായിരിക്കുന്നു.

**സുഖമാസ്തേ സുഖം ശേതേ സുഖമായാതി യാതി ച**
**സുഖം വക്തി സുഖം ഭുംക്തേ വ്യവഹാരേഽപി ശാന്തധീഃ18-59**

ലോകവ്യാപാരത്തിൽ ഏർപ്പെട്ടിരിക്കുമ്പോഴും ശാന്തമനസ്ക നായ ജ്ഞാനി സുഖപൂർവം ഇരിക്കുകയും, കിടക്കുകയും, വരുകയും, പോകുകയും, സംസാരിക്കുകയും, ഭക്ഷിക്കുകയും ചെയ്യുന്നു.

**സ്വഭാവാദ്യസ്യ നൈവാർതിർലോകവദ് വ്യവഹാരിണഃ**
**മഹാഹ്രദ ഇവാക്ഷോഭ്യോ ഗതക്ലേശഃ സ ശോഭതേ 18-60**

അജ്ഞാനികളെപ്പോലെ ഈ ലോകത്തിൽ വ്യവഹരിക്കു മ്പോഴും ജ്ഞാനി സ്വാഭാവികമായും യാതൊരു ദുഃഖവുമ നുഭവിക്കുന്നില്ല. ആഴമേറിയ വലിയൊരു തടാകം പോലെ

അദ്ദേഹം യാതൊരു ഇളക്കമില്ലാതെയും, ക്ലേശരഹിതനായും ശോഭിക്കുന്നു.

**നിവൃത്തിരപി മൂഢസ്യ പ്രവൃത്തിരുപജായതേ**
**പ്രവൃത്തിരപി ധീരസ്യ നിവൃത്തിഫലഭാഗിനീ 18-61**

മൂഢന്റെ നിവൃത്തി (കർമം ചെയ്യാതിരിക്കൽ) പോലും കർമ മായിത്തീരുന്നു. എന്നാൽ ജ്ഞാനിയുടെ കർമം പോലും നിവൃത്തിഫലത്തെ നൽകുന്നു.

**പരിഗ്രഹേഷു വൈരാഗ്യം പ്രായോ മൂഢസ്യ ദൃശ്യതേ**
**ദേഹേ വിഗലിതാശസ്യ ക്വ രാഗഃ ക്വ വിരാഗതാ 18-62**

ഒരു മൂഢന് (അജ്ഞാനിയ്ക്ക്) പലപ്പോഴും തന്റെ സ്വത്തുക്കളോട് വിരക്തിയുള്ളതായി കാണപ്പെടുന്നു. എന്നാൽ തന്റെ ശരീരത്തിൽ പോലും ആശയറ്റവന് രാഗവും വിരാഗവും എവിടെയാണ്?

**ഭാവനാഭാവനാസക്താ ദൃഷ്ടിര്മൂഢസ്യ സർവദാ**
**ഭാവ്യഭാവനയാ സാ തു സ്വസ്ഥസ്യാദൃഷ്ടിരൂപിണീ 18-63**

അജ്ഞാനിയുടെ ദൃഷ്ടി ദൃശ്യങ്ങളെക്കുറിച്ച് ചിന്തിക്കുക, ചിന്തിക്കാതിരിക്കുക എന്നിവയിൽ സദാ ആസക്തമാണ്. എന്നാൽ സ്വസ്ഥനായ ജ്ഞാനിയുടെ ദൃഷ്ടി ദൃശ്യങ്ങളെക്കുറിച്ച് ചിന്തയോടുകൂടിയതാണെങ്കിലും, ദൃശ്യദർശനരഹിതമാണ്.

**സർവാരംഭേഷു നിഷ്കാമോ യശ്ചരേദ് ബാലവന്മുനിഃ**
**ന ലേപസ്തസ്യ ശുദ്ധസ്യ ക്രിയമാണോഽപി കർമണി 18-64**

എല്ലാ കർമങ്ങളിലും ബാലനെപ്പോലെ (രാഗദ്വേഷങ്ങളില്ലാതെ) വ്യവഹരിക്കുന്ന നിഷ്കാമനും ശുദ്ധനുമായ മുനി കർമങ്ങൾ ചെയ്തുകൊണ്ടിരിക്കുമ്പോഴും അനാസക്തനായിരിക്കുന്നു.

**സ ഏവ ധന്യ ആത്മജ്ഞഃ സർവഭാവേഷു യഃ സമഃ**
**പശ്യൻ ശൃണ്വന് സ്പൃശന് ജിഘ്രന്നശ്നന്നിസ്തര്ഷമാനസഃ 65**

സകലവസ്തുക്കളോടും, സകലജീവജാലങ്ങളോടും സമഭാവനയുള്ളവനും, അതുകൊണ്ടുതന്നെ വിഷയവസ്തുക്കളെ കാണുകയും, കേൾക്കുകയും, തൊടുകയും, മണക്കുകയും, ഭക്ഷിക്കുകയും ചെയ്യുമ്പോഴും, ഒരാഗ്രഹവുമില്ലാത്തവനുമായ ആത്മജ്ഞാനി തന്നെയാണ് ധന്യൻ.

**ക്വ സംസാരഃ ക്വ ചാഭാസഃ ക്വ സാധ്യം ക്വ ച സാധനം**
**ആകാശസ്യേവ ധീരസ്യ നിർവികല്പസ്യ സർവദാ 18-66**

ആകാശത്തിനെപ്പോലെ സർവദാ നിർവികല്പനായ ജ്ഞാനിയ്ക്ക് സംസാരമെവിടെ? അതിന്റെ ആഭാസമെവിടെ? സാധ്യവും സാധനവുമെവിടെ?

(ജ്ഞാനിയെ സംബന്ധിച്ചിടത്തോളം സംസാരമോ, അതിന്റെ അനുഭവമോ, അതിൽ നിന്നുള്ള മോക്ഷമോ,

മോക്ഷോപായമോ ഒന്നും തന്നെ പ്രസക്തമല്ല എന്ന താത്പര്യം).

**സ ജയത്യർഥസംന്യാസീ പൂർണസ്വരസവിഗ്രഹഃ**
**അകൃത്രിമോഽനവച്ഛിന്നേ സമാധിര്യസ്യ വർതതേ 18-67**

യാതൊരുവനാണോ അനന്തമായ ആത്മാവില് അകൃത്രിമമായി സമാധിസ്ഥനായിരിക്കുന്നത്, നിഷ്കാമനും, പൂർണസത്യത്തിന്റെ മൂർത്തഭാവവുമായ ആ ജ്ഞാനി വിജയിച്ചരുളുന്നു.

**ബഹുനാത്ര കിമുക്തേന ജ്ഞാതതത്ത്വോ മഹാശയഃ**
**ഭോഗമോക്ഷനിരാകാംക്ഷീ സദാ സർവത്ര നീരസഃ 18-68**

ഇവിടെ അധികം പറയുന്നതെന്തിന്? (ചുരുക്കി പറയുകയാണെങ്കില്) തത്വത്തെ അറിഞ്ഞുകഴിഞ്ഞവനും, ഭോഗത്തെയും, മോക്ഷത്തെയും ആഗ്രഹിക്കാത്തവനുമായ മഹാത്മാവ് എപ്പോഴും എവിടെയും ഉദാസീനനായി വർത്തിക്കുന്നു.

**മഹദാദി ജഗദ് ദ്വൈതം നാമമാത്രവിജൃംഭിതം**
**വിഹായ ശുദ്ധബോധസ്യ കിം കൃത്യമവശിഷ്യതേ 18-69**

നാമമാത്രമായി വിജൃംഭിച്ചതായതും, മഹത്ത് തുടങ്ങിയവ യോടുകൂടിയതുമായ ഈ ദ്വൈതപ്രപഞ്ചത്തെ നിരസിച്ചു കഴിഞ്ഞ ശുദ്ധബോധസ്വരൂപന് എന്താണ് കർത്തവ്യമായി ശേഷിക്കുന്നത്?

(സാംഖ്യദർശനത്തിൽ വർണിക്കുന്ന ഇരുപത്തിനാൽ തത്ത്വങ്ങളിലൊന്നാണ് മഹത്ത് തത്വം. താൻ ശുദ്ധബോധമാണെന്നറിഞ്ഞ ജ്ഞാനിയുടെ ദൃഷ്ടിയില് ഈ പ്രപഞ്ചം വെറും പ്രതീതി മാത്രമാണ്).

**ഭ്രമഭൂതമിദം സർവം കിംചിന്നാസ്തീതി നിശ്ചയീ**
**അലക്ഷ്യസ്ഫുരണഃ ശുദ്ധഃ സ്വഭാവേനൈവ ശാമ്യതി 18-70**

ഇക്കാണുന്നതെല്ലാം ഭ്രമം മൂലം കല്പിക്കപ്പെട്ടതാണെന്നും, വാസ്തവത്തിൽ യാതൊന്നും തന്നെ ഇല്ലെന്നും നിശ്ചയിച്ചവനും, കേവലബോധസ്വരൂപനും, ശുദ്ധനുമായ ജ്ഞാനി സ്വാഭാവികമായി ശാന്തിയടയുന്നു.

(ജ്ഞാനിയ്ക്ക് ശാന്തിയടയുവാനായി ജ്ഞാനത്തെക്കൂടാതെ വേറെ ഉപായമൊന്നും വേണ്ടെന്ന് താത്പര്യം).

**ശുദ്ധസ്ഫുരണരൂപസ്യ ദൃശ്യഭാവമപശ്യതഃ**
**ക്വ വിധിഃ ക്വ വൈരാഗ്യം ക്വ ത്യാഗഃ ക്വ ശമോ$f$പി വാ18-71**

ശുദ്ധബോധസ്വരൂപനും, ദൃശ്യപ്രപഞ്ചത്തെ ദർശിക്കാത്ത വനുമായ ജ്ഞാനിയെ സംബന്ധിച്ചിടത്തോളം വിധി (കർത്തവ്യം), വൈരാഗ്യം, ത്യാഗം, ശമം എന്നിവയ്ക്ക് എന്തു സ്ഥാനമാണുള്ളത്?

**സ്ഫുരതോ$f$നന്തരൂപേണ പ്രകൃതിം ച ന പശ്യതഃ**
**ക്വ ബന്ധഃ ക്വ ച വാ മോക്ഷഃ ക്വ ഹർഷ ക്വ വിഷാദിതാ 72**

അനന്തബോധമായി സ്ഫുരിക്കുന്നവനും പ്രകൃതിയെ (വിശ്വ ത്തിനെ) ദർശിക്കാത്തവനുമായ ജ്ഞാനിയെ സംബന്ധി ച്ചിടത്തോളം ബന്ധം, മോക്ഷം, ഹർഷം, വിഷാദം എന്നിവയ്ക്ക് എന്ത് സ്ഥാനമാണുള്ളത്?

**ബുദ്ധിപര്യന്തസംസാരേ മായാമാത്രം വിവർതതേ**
**നിർമമോ നിരഹംകാരോ നിഷ്കാമഃ ശോഭതേ ബുധഃ** 18-73

ആത്മബോധം ഉദിക്കുന്നതുവരെ മാത്രം നിലനിൽക്കുന്ന ഈ സംസാരത്തിൽ കേവലം മായ മൂലം കല്പിതമായ ചൈതന്യം മാത്രമാണുള്ളത്. ഇതറിയുന്നവനും, നിർമമനും, നിരഹങ്കാരി യും, നിഷ്കാമനുമായ ജ്ഞാനി ശോഭിക്കുന്നു.

**അക്ഷയം ഗതസന്താപമാത്മാനം പശ്യതോ മുനേഃ**
**ക്വ വിദ്യാ ച ക്വ വാ വിശ്വം ക്വ ദേഹോƒഹം മമേതി വാ** 74

അവിനാശിയും, ദുഃഖരഹിതവുമായ ആത്മാവാണ് താൻ എന്നു കാണുന്ന മുനിയെ സംബന്ധിച്ചിടത്തോളം വിദ്യ, വിശ്വം, ദേഹബുദ്ധി, മമത എന്നിവയ്ക്ക് എന്ത് സ്ഥാനമാണുള്ളത്?

**നിരോധാദീനി കർമാണി ജഹാതി ജഡധീര്യദി**
**മനോരഥാൻ പ്രലാപാംശ്ച കർതുമാപ്നോത്യതത്ക്ഷണാത്** 75

മനോനിരോധം തുടങ്ങിയ സാധനകളെ അഭ്യസിച്ചു കൊണ്ടിരുന്ന മൂഢൻ അവയെ ഉപേക്ഷിക്കുകയാണെങ്കിൽ ആ ക്ഷണം മുതൽക്കുതന്നെ അയാൾ ഓരോന്നു ആഗ്രഹിക്കു വാനും, അർഥശൂന്യമായി സംസാരിക്കുവാനും തുടങ്ങുന്നു.

(മൂഢൻ ചെയ്യുന്ന നിരോധാദി സാധനകൾ "ആനയുടെ കുളി" പോലെ ക്ഷണനേരം മാത്രം പ്രയോജനം തരുന്നതാണ് എന്നു താത്പര്യം).

**മന്ദഃ ശ്രുത്വാപി തദ്വസ്തു ന ജഹാതി വിമൂഢതാം**
**നിർവികല്പോ ബഹിർയത്നാദന്തർവിഷയലാലസഃ 18-76**

സത്യത്തെക്കുറിച്ചു കേട്ടാലും മന്ദൻ തന്റെ മൂഢതയെ ഉപേക്ഷിക്കുന്നില്ല. പുറമേ ഒന്നും ചെയ്യാതിരിക്കുന്നവനായി കാണപ്പെടുമ്പോഴും അയാൾ ഉള്ളിൽ വിഷയലോലുപനായി വർത്തിക്കുന്നു.

**ജ്ഞാനാദ് ഗലിതകർമാ യോ ലോകദൃഷ്ട്യാപി കർമകൃത്**
**നാപ്നോത്യവസരം കർതും വക്തുമേവ ന കിംചന 18-77**

കർമം ചെയ്യുന്നവനായി കാണപ്പെടുന്നവനാണെങ്കിലും, ജ്ഞാനഫലമായി കർമമില്ലാതായവന് കർമം ചെയ്യുവാനോ എന്തെങ്കിലും പറയുവാനോ അവസരമുണ്ടാകുന്നില്ല.

(കർതൃത്വമില്ലാത്തതുകൊണ്ട് ജ്ഞാനിയ്ക്ക് ഒരിക്കലും "ഞാൻ ഈ കർമം ചെയ്യുന്നു" എന്നു പറയുവാനാകില്ല എന്നു താത്പര്യം)

**ക്വ തമഃ ക്വ പ്രകാശോ വാ ഹാനം ക്വ ച ന കിംചന**
**നിർവികാരസ്യ ധീരസ്യ നിരാതങ്കസ്യ സർവദാ 18-78**

നിർവികാരനും, നിർഭയനുമായ ജ്ഞാനിയെ സംബന്ധി ച്ചിടത്തോളം ഇരുട്ട്, വെളിച്ചം തുടങ്ങിയ ദ്വന്ദ്വങ്ങൾക്ക് എന്തു

സ്ഥാനമാണുള്ളത്? അപ്പോൾ ത്യാഗത്തിനും എന്തു പ്രസക്തിയാണുള്ളത്?

**ക്വ ധൈര്യം ക്വ വിവേകിത്വം ക്വ നിരാതങ്കതാപി വാ**
**അനിർവാച്യസ്വഭാവസ്യ നിഃസ്വഭാവസ്യ യോഗിനഃ18-79**

അനിർവചനീയമായ സ്വഭാവത്തോടുകൂടിയവനും, വാസ്തവത്തിൽ സ്വഭാവം തന്നെയില്ലാത്തവനുമായ യോഗിയെ സംബന്ധിച്ചിടത്തോളം ധൈര്യം, വിവേകം, നിർഭയത എന്നിവയ്ക്ക് എന്തു സ്ഥാനമാണുള്ളത്?

**ന സ്വർഗോ നൈവ നരകോ ജീവന്മുക്തിർന ചൈവ ഹി**
**ബഹുനാത്ര കിമുക്തേന യോഗദൃഷ്ട്യാ ന കിംചന 18-80**

എന്തിനധികം പറയുന്നു, ജ്ഞാനിയുടെ ദൃഷ്ടിയിൽ സ്വർഗമോ, നരകമോ, ജീവന്മുക്തിയോ ഒന്നും തന്നെയില്ല.

**നൈവ പ്രാർഥയതേ ലാഭം നാലാഭേനാനുശോചതി**
**ധീരസ്യ ശീതലം ചിത്തമമൃതേനൈവ പൂരിതം 18-81**

ജ്ഞാനി എന്തെങ്കിലും ലഭിക്കുവാനായി ആഗ്രഹിക്കുകയോ, ലഭിക്കാതിരുന്നാൽ ദുഃഖിക്കുകയോ ചെയ്യുന്നില്ല. ജ്ഞാനിയുടെ ചിത്തം പരമാനന്ദമാകുന്ന അമൃതം കൊണ്ടു പൂരിതവും, ആദ്ധ്യാത്മികാദി താപങ്ങളുടെ അഭാവം കൊണ്ടു ശീതളവുമാണ്.

**ന ശാന്തം സ്തൗതി നിഷ്കാമോ ന ദുഷ്ടമപി നിന്ദതി**
**സമദുഃഖസുഖസ്തൃപ്തഃ കിംചിത് കൃത്യം ന പശ്യതി18-82**

നിഷ്കാമനായ ജ്ഞാനി ശാന്തന്മാരായ സജ്ജനങ്ങളെ സ്തുതിക്കുകയോ, ദുർജനങ്ങളെ നിന്ദിക്കുകയോ ചെയ്യുന്നില്ല. സുഖദുഃഖങ്ങളെ സമമായി കരുതുന്നവനും, തൃപ്തനുമായ ജ്ഞാനി തനിക്ക് ചെയ്യേണ്ടതായ ഒരു കർത്തവ്യത്തെയും കാണുന്നില്ല.

**ധീരോ ന ദ്വേഷ്ടി സംസാരമാത്മാനം ന ദിദൃക്ഷതി**
**ഹർഷാമർഷവിനിർമുക്തോ ന മൃതോ ന ച ജീവതി 18-83**

ജ്ഞാനി സംസാരത്തെ വെറുക്കുകയോ ആത്മദർശനം ആഗ്രഹിക്കുകയൊ ചെയ്യുന്നില്ല. ഹർഷം, അമർഷം എന്നിവയിൽ നിന്നു മുക്തനായ അദ്ദേഹം മരിച്ചവനുമല്ല, ജീവിച്ചിരിക്കുന്നവനുമല്ല.

(ആത്മാവാണ് താൻ എന്നറിയുന്ന ജ്ഞാനി സദാ ഏകരൂപനായതുകൊണ്ട് ജനന, മരണാദി വികാരരഹിതനാണ് എന്ന് താത്പര്യം).

**നിഃസ്നേഹഃ പുത്രദാരാദൗ നിഷ്കാമോ വിഷയേഷു ച**
**നിശ്ചിന്തഃ സ്വശരീരേfപി നിരാശഃ ശോഭതേ ബുധഃ18-84**

പുത്രന്മാർ, ഭാര്യ തുടങ്ങിയവരിൽ വിശേഷസ്നേഹം ഇല്ലാത്തവനും, വിഷയങ്ങളിൽ കാമനയില്ലാത്തവനും,

സ്വശരീരത്തെക്കുറിച്ചു പോലും ചിന്തിക്കാത്തവനും, ആശാരഹിതനുമായ ജ്ഞാനി ശോഭിക്കുന്നു.

**തുഷ്ടിഃ സർവത്ര ധീരസ്യ യഥാപതിതവർതിനഃ**
**സ്വച്ഛന്ദം ചരതോ ദേശാൻ യത്രസ്തമിതശായിനഃ 18-85**

വിവിധ ദേശങ്ങളിൽ സ്വച്ഛന്ദം വിചരിക്കുന്നവനും, എവിടെ വെച്ച് സൂര്യൻ അസ്തമിക്കുന്നുവോ ആ സ്ഥലം കാടയാലും, നഗരമായാലും അവിടെത്തന്നെ കിടന്നുറങ്ങുന്നവനും, യദൃച്ഛയാ ലഭിക്കുന്നത് എന്തായാലും അതുകൊണ്ടു ജീവിക്കുന്നവനുമായ ജ്ഞാനി സർവത്ര സന്തുഷ്ടനാണ്.

**പതതൂദേതു വാ ദേഹോ നാസ്യ ചിന്താ മഹാത്മനഃ**
**സ്വഭാവഭ്രമിവിശ്രാന്തിവിസ്മൃതാശേഷസംസൃതേഃ 18-86**

സ്വസ്വരൂപത്തിൽ വിശ്രാന്തിയടഞ്ഞതിന്റെ ഫലമായി ഈ സംസാരത്തിനെ തികച്ചും വിസ്മരിച്ചവനായ മഹാത്മാവിന്, "തന്റെ ശരീരം വീഴുകയോ, എഴുന്നേൽക്കുകയോ ചെയ്യട്ടെ", അതിനെക്കുറിച്ച് യാതൊരു ചിന്തയുമില്ല.

**അകിംചനഃ കാമചാരോ നിർദ്വന്ദ്വശ്ഛിന്നസംശയഃ**
**അസക്തഃ സർവഭാവേഷു കേവലോ രമതേ ബുധഃ 18-87**

സ്വന്തമായി ഒന്നുമില്ലാത്തവനും, യഥേഷ്ടം ചരിക്കുന്നവനും, നിർദ്വന്ദ്വനും, യാതൊരു സംശയവുമില്ലാത്തവനും, യാതൊന്നിലും ആസക്തിയില്ലാത്തവനുമായ ജ്ഞാനി മാത്രം സദാ രമിക്കുന്നു (ആനന്ദിക്കുന്നു).

**നിർമമഃ ശോഭതേ ധീരഃ സമലോഷ്ടാശ്മകാഞ്ചനഃ**
**സുഭിന്നഹൃദയഗ്രന്ഥിർവിനിര്ധൂതരജസ്തമഃ 18-88**

സ്വർണത്തെയും, മൺകട്ടയെയും, കല്ലിനെയും സമമായി കാണുന്നവനും, ഹൃദയത്തിലെ അജ്ഞാനഗ്രന്ഥിയെ ഭേദിച്ചവനും, രജസ്സ്, തമസ്സ് എന്നീ ഗുണങ്ങളില്ലാത്തവനും, നിർമമനുമായ ജ്ഞാനി ശോഭിക്കുന്നു.

**സർവത്രാനവധാനസ്യ ന കിംചിദ് വാസനാ ഹൃദി**
**മുക്താത്മനോ വിതൃപ്തസ്യ തുലനാ കേന ജായതേ 18-89**

യാതൊന്നിലും പ്രത്യേകതാത്പര്യമില്ലാത്തവനും, ഹൃദയത്തിൽ യാതൊരു വാസനയില്ലാത്തവനും, തികച്ചും തൃപ്തനുമായ ജീവന്മുക്തനോട് തുലനം ചെയ്യാൻ വേറെ ആരാണുള്ളത്?

**ജാനന്നപി ന ജാനാതി പശ്യന്നപി ന പശ്യതി**
**ബ്രുവന്നപി ന ച ബ്രൂതേ കോഽന്യോ നിർവാസനാദൃതേ 18-90**

അറിയുന്നുണ്ടെങ്കിലും അറിയുന്നില്ല, കാണുന്നുണ്ടെങ്കിലും കാണുന്നില്ല, സംസാരിക്കുന്നുണ്ടെങ്കിലും സംസാരിക്കുന്നില്ല. വാസനകളില്ലാത്തവനായ ജ്ഞാനിയല്ലാതെ ഇത്തരത്തിൽ വേറെ ആരാണുള്ളത്?

**ഭിക്ഷുർവാ ഭൂപതിർവാപി യോ നിഷ്കാമഃ സ ശോഭതേ**
**ഭാവേഷു ഗലിതാ യസ്യ ശോഭനാശോഭനാ മതിഃ 18-91**

സകലവസ്തുക്കളിലും "ഇതു നല്ലത്" അല്ലെങ്കിൽ "ഇത് കെട്ടത്" എന്ന ഭാവനയില്ലാത്തവനും, നിഷ്കാമനുമായ ഒരുവൻ അയാള് യാചകനായാലും, രാജാവായാലും ശോഭിക്കുന്നു.

**ക്വ സ്വാച്ഛന്ദ്യം ക്വ സങ്കോചഃ ക്വ വാ തത്ത്വവിനിശ്ചയഃ**
**നിർവ്യാജാർജവഭൂതസ്യ ചരിതാര്ഥസ്യ യോഗിനഃ 18-92**

കൃതകൃത്യനും, നിഷ്കപടമായ ആർജവത്തിന്റെ മൂർത്തിമദ്ഭാവവുമായ യോഗിയെ സംബന്ധിച്ചിടത്തോളം നിയന്ത്രണമില്ലായ്മ, നിയന്ത്രണം, തത്വനിശ്ചയം എന്നിവയ്ക്ക് എന്തു സ്ഥാനമാണുള്ളത്?

(കഴിഞ്ഞ ശ്ലോകത്തിൽ പറഞ്ഞതുപോലെ ജ്ഞാനി നിഷ്കാമനായതിനാൽ അദ്ദേഹത്തിന് സ്വയം നിയന്ത്രിക്കുകയോ നിയന്ത്രിക്കാതിരിക്കുകയോ ചെയ്യേണ്ട ആവശ്യമില്ല).

**ആത്മവിശ്രാന്തിതൃപ്തേന നിരാശേന ഗതാർതിനാ**
**അന്തർയദനുഭൂയേത തത് കഥം കസ്യ കഥ്യതേ 18-93**

തന്നിൽ തന്നെ വിശ്രാന്തി നേടി തൃപ്തനായവനും, ആശയറ്റവനും, ദുഃഖരഹിതനുമായ ജ്ഞാനി ഉള്ളിൽ അനുഭവിക്കുന്നത് ആർക്കു എങ്ങനെ വർണിക്കുവാന് കഴിയും?

**സുപ്തോഽപി ന സുഷുപ്തൌ ച സ്വപ്നേഽപി ശയിതോ ന ച**
**ജാഗരേഽപി ന ജാഗർതി ധീരസ്തൃപ്തഃ പദേ പദേ 18-94**

ജ്ഞാനി സുഷുപ്തിയിലാണ്ടിരിക്കുമ്പോഴും സുഷുപ്തിയിലല്ല. സ്വപ്നാവസ്ഥയിലായിരിക്കുമ്പോഴും ഉറങ്ങുകയല്ല. ജാഗ്രദവസ്ഥയിലായിരിക്കുമ്പോഴും ഉണർന്നിരിക്കുകയല്ല. അദ്ദേഹം സർവദാ തൃപ്തനാണ്.

**ജ്ഞഃ സചിന്തോƒപി നിശ്ചിന്തഃ സേന്ദ്രിയോƒപി നിരിന്ദ്രിയഃ**
**സുബുദ്ധിരപി നിര്ബുദ്ധിഃ സാഹംകാരോƒനഹങ്കൃതിഃ 18-95**

ജ്ഞാനി ചിന്തയോടുകൂടിയവനാണെങ്കിലും നിശ്ചിന്തനാണ്. ഇന്ദ്രിയങ്ങളോടുകൂടിയവനാണെങ്കിലും നിരിന്ദ്രിയനാണ്. ബുദ്ധിയോടുകൂടിയവനാണെങ്കിലും ബുദ്ധിയില്ലാത്തവനാണ്. അഹങ്കാരത്തോടുകൂടിയവനാണെങ്കിലും നിരഹങ്കാരനാണ്.

**ന സുഖീ ന ച വാ ദുഃഖീ ന വിരക്തോ ന സംഗവാൻ**
**ന മുമുക്ഷുര്ന വാ മുക്താ ന കിംചിന്ന ച കിംചന 18-96**

ജ്ഞാനി സുഖിയോ ദുഃഖിയോ അല്ല; വിരക്തനോ ആസക്തനോ അല്ല; മുമുക്ഷുവോ മുക്തനോ അല്ല; ഏതോ ഒന്നോ, ഏതെങ്കിലും ഒന്നോ അല്ല.

**വിക്ഷേപേƒപി ന വിക്ഷിപ്തഃ സമാധൌ ന സമാധിമാൻ**
**ജാഡ്യേƒപി ന ജഡോ ധന്യഃ പാണ്ഡിത്യേƒപി ന പണ്ഡിതഃ 97**

ആത്മജ്ഞാനിയായ ധന്യൻ വിക്ഷേപമുള്ളപ്പോഴും വിക്ഷിപ്തനല്ല; സമാധിയിലിരിക്കുമ്പോഴും സമാധിസ്ഥനല്ല; മന്ദനെപ്പോലെയിരിക്കുമ്പോഴും മന്ദനല്ല; പാണ്ഡിത്യമുണ്ടെങ്കിലും പണ്ഡിതനല്ല.

**മുക്തോ യഥാസ്ഥിതിസ്വസ്ഥഃ കൃതകര്തവ്യനിർവൃതഃ**
**സമഃ സർവത്ര വൈതൃഷ്ണ്യാന്ന സ്മരത്യകൃതം കൃതം 18-98**

യദൃച്ഛയാ വന്നുചേരുന്ന സ്ഥിതികളിൽ സ്വസ്ഥനായിരിക്കുന്നവനും, ചെയ്തുകഴിഞ്ഞതും, ചെയ്യേണ്ടതുമായ കർമങ്ങളെ സംബന്ധിച്ച് പൂർണ്ണതൃപ്തനും, സർവത്ര സമദർശിയുമായ മുക്തൻ തൃഷ്ണകളില് നിന്നും തികച്ചും മുക്തനാകയാൽ ചെയ്തുപോയതിനെയും ചെയ്യാത്തതിനെയും കുറിച്ച് ചിന്തിക്കുന്നില്ല.

**ന പ്രീയതേ വന്ദ്യമാനോ നിന്ദ്യമാനോ ന കുപ്യതി**
**നൈവോദ്വിജതി മരണേ ജീവനേ നാഭിനന്ദതി 18-99**

ജ്ഞാനി ഒരിക്കലും ബഹുമാനിക്കപ്പെടുമ്പോള് സംപ്രീതനാകുകയോ, നിന്ദിക്കപ്പെടുമ്പോൾ കോപിക്കുകയോ, മരണത്തിന്റെ മുൻപിൽ ഭയക്കുകയോ, ജീവിച്ചിരിക്കുന്നതിൽ സന്തോഷിക്കുകയോ ചെയ്യുന്നില്ല.

**ന ധാവതി ജനാകീർണം നാരണ്യം ഉപശാന്തധീഃ**
**യഥാതഥാ യത്രതത്ര സമ ഏവാവതിഷ്ഠതേ 18-100**

ശാന്തചിത്തനായ ജ്ഞാനി ജനനിബിഡമായ സ്ഥലത്തെയോ, വനത്തെയോ തേടിപ്പോകുന്നില്ല. അദ്ദേഹം എപ്പോൾ എവിടെ എങ്ങനെയാണോ അപ്പോൾ അവിടെ അപ്രകാരം തന്നെ കഴിയുന്നു.

# അദ്ധ്യായം പത്തൊൻപത്
# ആത്മവിശ്രാന്ത്യഷ്ടകം

**ജനക ഉവാച**
**തത്ത്വവിജ്ഞാനസന്ദംശമാദായ ഹൃദയോദരാത്**
**നാനാവിധപരാമർശശല്യോദ്ധാരഃ കൃതോ മയാ 19-1**

ജനകൻ: അല്ലയോ ഗുരോ! അവിടുന്ന് നല്കിയ തത്വജ്ഞാന മാകുന്ന ചവണയെടുത്ത് എന്റെ ഹൃദയത്തിൽ തറച്ചിരുന്ന വിവിധ സംശയവിപര്യയങ്ങളാകുന്ന മുള്ളുകളെ ഞാൻ നീക്കിക്കളഞ്ഞു.

**ക്വ ധർമഃ ക്വ ച വാ കാമഃ ക്വ ചാര്ഥഃ ക്വ വിവേകിതാ**
**ക്വ ദ്വൈതം ക്വ ച വാऽദ്വൈതം സ്വമഹിമ്നി സ്ഥിതസ്യ മേ 2**

സ്വാത്മാവിന്റെ മഹിമയിൽ പ്രതിഷ്ഠിതനായ എനിക്ക് ധർമ്മവും കാമവും എവിടെ? അർഥവും വിവേകവും എവിടെ? ദ്വൈതവും അദ്വൈതവുമെവിടെ?

**ക്വ ഭൂതം ക്വ ഭവിഷ്യദ് വാ വര്തമാനമപി ക്വ വാ**
**ക്വ ദേശഃ ക്വ ച വാ നിത്യം സ്വമഹിമ്നി സ്ഥിതസ്യ മേ19-3**

സ്വാത്മാവിന്റെ മഹിമയിൽ പ്രതിഷ്ഠിതനായ എനിക്ക് ഭൂതം, വർത്തമാനം, ഭാവി എന്നീ കാലങ്ങളെവിടെ? ദേശം, നിത്യം എന്നിവയും എവിടെ?

**ക്വ ചാത്മാ ക്വ ച വാനാത്മാ ക്വ ശുഭം ക്വാശുഭം യഥാ**
**ക്വ ചിന്താ ക്വ ച വാചിന്താ സ്വമഹിമ്നി സ്ഥിതസ്യ മേ19-4**

സ്വാത്മാവിന്റെ മഹിമയിൽ പ്രതിഷ്ഠിതനായ എനിക്ക് ആത്മാവും അനാത്മാവും എവിടെ? ശുഭവും അശുഭവും എവിടെ? ചിന്തയും ചിന്തയില്ലായ്മയും എവിടെ?

**ക്വ സ്വപ്നഃ ക്വ സുഷുപ്തിർവാ ക്വ ച ജാഗരണം തഥാ**
**ക്വ തുരീയം ഭയം വാപി സ്വമഹിമ്നി സ്ഥിതസ്യ മേ 19-5**

സ്വാത്മാവിന്റെ മഹിമയിൽ പ്രതിഷ്ഠിതനായ എനിക്ക് സ്വപ്നം, സുഷുപ്തി, ജാഗ്രത്, തുരീയം എന്നീ അവസ്ഥകൾ എവിടേ? ഭയവും എവിടെ?

**ക്വ ദൂരം ക്വ സമീപം വാ ബാഹ്യം ക്വാഭ്യന്തരം ക്വ വാ**
**ക്വ സ്ഥൂലം ക്വ ച വാ സൂക്ഷ്മം സ്വമഹിമ്നി സ്ഥിതസ്യ മേ19-6**

സ്വാത്മാവിന്റെ മഹിമയിൽ പ്രതിഷ്ഠിതനായ എനിക്ക് ദൂരം, സമീപം, ബാഹ്യം, ആഭ്യന്തരം, സ്ഥൂലം, സൂക്ഷ്മം എന്നീ ഭേദങ്ങളെവിടെ?

**ക്വ മൃത്യുർജീവിതം വാ ക്വ ലോകാഃ ക്വാസ്യ ക്വ ലൌകികം**
**ക്വ ലയഃ ക്വ സമാധിർവാ സ്വമഹിമ്നി സ്ഥിതസ്യ മേ 19-7**

സ്വാത്മാവിന്റെ മഹിമയിൽ പ്രതിഷ്ഠിതനായ എനിക്ക് മരണം, ജീവിതം, ലോകം, ലൗകികം, ലയം, സമാധി എന്നിവ എവിടെയാണുള്ളത്?

**അലം ത്രിവർഗകഥയാ യോഗസ്യ കഥയാപ്യലം**
**അലം വിജ്ഞാനകഥയാ വിശ്രാന്തസ്യ മമാത്മനി 19-8**

സ്വാത്മാവിൽ തന്നെ വിശ്രാന്തി നേടിയ എനിക്ക് ധർമം, അർഥം, കാമം എന്ന ത്രിവർഗത്തിനെക്കുറിച്ചോ, യോഗ ത്തിനെക്കുറിച്ചോ, ജ്ഞാനത്തെക്കുറിച്ചോ കേട്ടിട്ട് എന്തു പ്രയോജനമാണുള്ളത്.

## അദ്ധ്യായം ഇരുപത്
## ജീവന്മുക്തി

**ജനക ഉവാച**
**ക്വ ഭൂതാനി ക്വ ദേഹോ വാ ക്വേന്ദ്രിയാണി ക്വ വാ മനഃ**
**ക്വ ശൂന്യം ക്വ ച നൈരാശ്യം മത്സ്വരൂപേ നിരഞ്ജനേ 20-1**

ജനകൻ: ഒരു കളങ്കവുമില്ലാത്ത എന്റെ സ്വരൂപത്തിൽ പൃഥിവ്യാദി ഭൂതങ്ങൾ, ദേഹം, ഇന്ദ്രിയങ്ങള്, മനസ്സ്, ശൂന്യത, ആശയില്ലാതിരിക്കുക എന്നിവയ്ക്കെല്ലാം എന്തു പ്രസക്തിയാണുള്ളത്?

**ക്വ ശാസ്ത്രം ക്വാത്മവിജ്ഞാനം ക്വ വാ നിർവിഷയം മനഃ**
**ക്വ തൃപ്തിഃ ക്വ വിതൃഷ്ണാത്വം ഗതദ്വന്ദ്വസ്യ മേ സദാ 20-2**

ദ്വന്ദ്വങ്ങൾക്ക് അതീതനായ എന്നെ സംബന്ധിച്ചിടത്തോളം ശാസ്ത്രം, ആത്മജ്ഞാനം, നിർവിഷയമായ മനസ്സ്, തൃപ്തി, തൃഷ്ണയില്ലായ്മ എന്നിവയ്ക്കെല്ലാം എന്തു പ്രസക്തിയാണുള്ളത്?

**ക്വ വിദ്യാ ക്വ ച വാവിദ്യാ ക്വാഹം ക്വേദം മമ ക്വ വാ**
**ക്വ ബന്ധ ക്വ ച വാ മോക്ഷഃ സ്വരൂപസ്യ ക്വ രൂപിതാ 20-3**

എന്നിൽ വിദ്യ, അവിദ്യ, ഞാൻ, എന്റേത്, ബന്ധം, മോക്ഷം എന്നിവ എവിടെ? നിർവിശേഷമായ ആത്മസ്വരൂപത്തിന് മൂർത്തരൂപമോ, മേൽപറഞ്ഞ ധർമ്മങ്ങളോ എങ്ങനെ ഉണ്ടാകും?

**ക്വ പ്രാരബ്ധാനി കര്മാണി ജീവന്മുക്തിരപി ക്വ വാ**
**ക്വ തദ് വിദേഹകൈവല്യം നിർവിശേഷസ്യ സർവദാ 20-4**

നിർവിശേഷമായ ആത്മസ്വരൂപത്തിന് ഒരിക്കലും പ്രാരബ്ധ കർമങ്ങൾ, ജിവന്മുക്തി, വിദേഹകൈവല്യം എന്നിവ എങ്ങനെ ഉണ്ടാകും?

**ക്വ കര്താ ക്വ ച വാ ഭോക്താ നിഷ്ക്രിയം സ്ഫുരണം ക്വ വാ**
**ക്വാപരോക്ഷം ഫലം വാ ക്വ നിഃസ്വഭാവസ്യ മേ സദാ 20-5**

യാതൊരു സ്വഭാവവുമില്ലാത്ത (ധർമ്മങ്ങളുമില്ലാത്ത) എന്നിൽ കർത്താവ്, ഭോക്താവ്, ചിന്തകളില്ലാതിരിക്കുക, ചിന്തകളു ണ്ടാകുക, അപരോക്ഷാനുഭൂതി, വിഷയജ്ഞാനം എന്നിവയ്ക്ക് എന്തു സ്ഥാനമാണുള്ളത്?

**ക്വ ലോകം ക്വ മുമുക്ഷുർവാ ക്വ യോഗീ ജ്ഞാനവാന് ക്വ വാ**
**ക്വ ബദ്ധഃ ക്വ ച വാ മുക്തഃ സ്വസ്വരൂപേ҆ഹമദ്വയേ 20-6**

അദ്വയമായ ആത്മസ്വരൂപമായ എന്നിൽ ലോകം, മുമുക്ഷു, യോഗി, ജ്ഞാനി, ബദ്ധൻ, മുക്തന് എന്നിവ എവിടെ യാണുള്ളത്?

**ക്വ സൃഷ്ടിഃ ക്വ ച സംഹാരഃ ക്വ സാധ്യം ക്വ ച സാധനം**
**ക്വ സാധകഃ ക്വ സിദ്ധിർവാ സ്വസ്വരൂപേ҆ഹമദ്വയേ 20-7**

അദ്വയമായ ആത്മസ്വരൂപമായ എന്നിൽ സൃഷ്ടി, സംഹാരം, സാധ്യം, സാധനം, സാധകൻ, സിദ്ധി എന്നിവ എവിടെ യാണുള്ളത്?

**ക്വ പ്രമാതാ പ്രമാണം വാ ക്വ പ്രമേയം ക്വ ച പ്രമാ**
**ക്വ കിംചിത് ക്വ ന കിംചിദ് വാ സർവദാ വിമലസ്യ മേ 20-8**

സദാ നിർമലനായ എന്നില് പ്രമാതാ (അറിയുന്നവൻ), പ്രമാണം (അറിയുവാനുള്ള ഉപകരണം), പ്രമേയം (അറിയേണ്ട വസ്തു), പ്രമാ (അറിവ്) എന്നിവ എവിടെയാണുള്ളത്? അങ്ങനെയുള്ള എന്നിൽ എന്തെങ്കിലും ഒന്ന് ഉണ്ടായിരിക്കുകയോ ഇല്ലാതിരിക്കുകയോ ചെയ്യുന്ന സ്ഥിതിയും എവിടെ ?

**ക്വ വിക്ഷേപഃ ക്വ ചൈകാഗ്ര്യം ക്വ നിർബോധഃ ക്വ മൂഢതാ**
**ക്വ ഹർഷഃ ക്വ വിഷാദോ വാ സർവദാ നിഷ്ക്രിയസ്യ മേ 20-9**

സർവദാ നിഷ്ക്രിയനായ എനിയ്ക്ക് വിക്ഷേപം, ഏകാഗ്രത, അറിവില്ലായ്മ, മൂഢത, ഹർഷം, വിഷാദം എന്നിവ എവിടെയാണുള്ളത്?

**ക്വ ചൈഷ വ്യവഹാരോ വാ ക്വ ച സാ പരമാർഥതാ**
**ക്വ സുഖം ക്വ ച വാ ദുഖം നിർവിമര്ശസ്യ മേ സദാ 20-10**

യാതൊരു ചിന്തകളുമില്ലാത്ത എനിക്ക് വ്യാവഹാരികസത്യം, പാരമാർഥികസത്യം, സുഖം, ദുഃഖം എന്നിവ എവിടെ യാണുള്ളത്?

**ക്വ മായാ ക്വ ച സംസാരഃ ക്വ പ്രീതിർവിരതിഃ ക്വ വാ**
**ക്വ ജീവഃ ക്വ ച തദ്ബ്രഹ്മ സർവദാ വിമലസ്യ മേ 20-11**

സദാ നിർമലനായ എന്നെ സംബന്ധിച്ചിടത്തോളം മായാ, സംസാരം, പ്രീതി, വിരക്തി, ജീവൻ, ബ്രഹ്മം എന്നിവ എവിടെയാണുള്ളത്?

**ക്വ പ്രവൃത്തിർനിർവൃത്തിർവാ ക്വ മുക്തിഃ ക്വ ച ബന്ധനം**
**കൂടസ്ഥനിർവിഭാഗസ്യ സ്വസ്ഥസ്യ മമ സർവദാ 20-12**

സദാ സ്വസ്ഥനും, കൂടസ്ഥനും (മാറ്റമില്ലാത്തവനും), വിഭജിക്കപ്പെടാൻ കഴിയാത്തവനുമായ എന്നെ സംബന്ധിച്ചിടത്തോളം പ്രവൃത്തി, നിവൃത്തി, മുക്തി, ബന്ധനം എന്നിവ എവിടെയാണുള്ളത്?

**ക്വോപദേശഃ ക്വ വാ ശാസ്ത്രം ക്വ ശിഷ്യഃ ക്വ ച വാ ഗുരുഃ**
**ക്വ ചാസ്തി പുരുഷാർഥോ വാ നിരുപാധേഃ ശിവസ്യ മേ20-13**

ശരീരാദി ഉപാധിരഹിതനും, മംഗളസ്വരൂപനും (ദുഃഖരഹിതനും) ആയ എന്നെ സംബന്ധിച്ചിടത്തോളം ഉപദേശം, ശാസ്ത്രം, ശിഷ്യൻ, ഗുരു, പുരുഷാർഥം എന്നിവ എവിടെയാണുള്ളത്?

**ക്വ ചാസ്തി ക്വ ച വാ നാസ്തി ക്വാസ്തി ചൈകം ക്വ ച ദ്വയം**
**ബഹുനാത്ര കിമുക്തേന കിംചിന്നോത്തിഷ്ഠതേ മമ 20-14**

എന്തിനധികം പറയുന്നു. ഏകമോ, ഒന്നിലധികമോ ആയ എന്തെങ്കിലും ഉണ്ടെന്നോ ഇല്ലെന്നോ ഉള്ള തോന്നൽ പോലും എനിക്കില്ല. എന്നിൽ നിന്ന് ഒന്നും ഉദ്ഭവിക്കുന്നുമില്ല.

(ജ്ഞാനിയെ സംബന്ധിച്ചിടത്തോളം യാതൊന്നിന്റെയും ഭാവമോ, അഭാവമോ ഇല്ല, അതുകൊണ്ടുതന്നെ ദ്വൈതവും, അദ്വൈതവും പോലുമില്ല എന്ന് താത്പര്യം).

**ഓം തത് സത്**